# THE CHURCH WEEKLY

| Vol IX | SUNDAY 7TH AUGUST 1955 | PRICE 2 ANNAS A COPY | NO. 31 |
|---|---|---|---|


# RELIGION:

## Is it an element of man's spiritual life?

**Rev. Paul Tillich**

ii

### An Aspect

Against both groups of critics we affirm the validity of our subject: religion as an aspect of the human spirit. But in doing so, we take into consideration the criticisms from both sides and the elements of truth in each of them.

When we say that religion is an aspect of the human spirit, we are saying that if we look at the human spirit from a special point of view it presents itself to us as religious. What is this view? It is the point of view from which we can look into the depth of man's spiritual life. Religion is not a special function of man's spiritual life, but it is the dimension of depth in all of its functions.

The assertion has far-reaching consequences for the interpretation of religion, and it needs comment on each of the terms used in it. Religion is not a special function of the human spirit! History tells us the story of how religion goes from one spiritual function to the other to find a home, and is either rejected or swallowed by them. Religion comes to the moral function and knocks at its door, certain that it will be received. Is not the ethical the nearest relative of the religious? How could it be rejected? Indeed, it is not rejected; it is taken in.

But it is taken in as a "poor relation" and asked to earn its place in the moral realm by serving morality. It is admitted as long as it helps to create good citizens, good husbands and children, good employees, officials, and soldiers. But the moment in which religion makes claims of its own, it is either silenced or thrown out as superfluous or dangerous for morals. So religion must look around for another function of man's spiritual life, and it is attracted by the cognitive function. Religion as a special way of knowledge, as mythological imagination or as mystical intution, this seems to give a home to religion.

Again religion is admitted, but as subordinate to pure knowledge, and only for a brief time. Pure knowledge, strengthened by the tremendous success of its scientific work, soon recants its half-hearted acceptance of religion and declares that religion has nothing whatsoever to do with knowledge. Once more religion is without a home within man's spiritual life. It looks around for another spiritual function to join. And it finds one. namely, the aesthetic function.

Why not try to find a place within the artistic creativity of man? religion asks itself, through the mouths of the philosophers of religion. And the artistic realm answers, through the mouths of many artists, past and present, with an enthusiastic affirmative, and invites religion not only to join with it but also to acknowledge that art is religion. But now religion hesitates. Does not art express reality while religion transforms reality? Is there not an element of unreality even in the greatest work of art? Religion remembers that it has old relations to the moral and the cognitive realms, to the good and to the true, and it resists the temptation to dissolve itself into art.

But now where shall religion turn? The whole field of man's spiritual life is taken, and no section of it is ready to give religion an adequate place. So religion turns to something that accompanies every activity of man and every function of man's spiritual life We call it feeling. Religion is a feeling; this seems to be the end of the wanderings of religion. And this end is strongly acclaimed by all those who want to have the realms of knowledge and morals free from any religious interference. Religion, if banned to the realm of mere feeling, has ceased to be dangerous for any rational and practical human enterprise.

But, we must add, it also has lost its seriousness, its truth and its ultimate meaning. In the atmosphere of there subjectivity of feeling without a definite object of emotion, without an ultimate content, religion dies. This also is not the answer to the question of religion as an aspect of the human spirit.

### No Need

In this situation, without a home without a place to dwell in, religion suddenly realizes that it does not need such a place, that it does not need to seek for a home. It is at home everywhere, namely, in the depth of all functions of man's spiritual life. Religion is the dimension of depth in all of them. Religion is the aspect of depth in

the totality of the human spirit.

What does the metaphor **depth** mean? It means that the religious aspect points to that which is ultimate, infinite, unconditional in man's spiritual life. Religion, in the largest and most basic sense of the word, is ultimate concern. And ultimate concern is manifest in all creative functions of the human spirit. It is manifest in the moral sphere as the unconditional seriousness of the moral demand. Therefore if someone rejects religion in the name of the moral functions of the human spirit, he rejects religion in the name of religion. Ultimate concern is manifest in the realm of knowledge as the passionate longing for ultimate reality.

Therefore, if anyone rejects religion in the name of the cognitive function of the human spirit, he rejects religion in the name of religion. Ultimate concern is manifest in the aesthetic function of the human spirit as the infinite desire to express ultimate meaning. Therefore, if anyone rejects religion in the name of the aesthetic function of the human spirit, he rejects religion in the name of religion. You cannot reject religion with ultimate seriousness, because ultimate seriousness, or the state of being ultimately concerned, is itself religion. Religion is the substance, the ground, and the depth of man's spiritual life. This is the religious aspect of the human spirit

But now the question arises, what about religion in the narrower and customary sense of the word, be it institutional religion or the religion of personal piety? If religion is present in all functions of the spiritual life, why has mankind developed religion as a special sphere among others, in myth, cult, devotion, and ecclesiastical institutions?

The answer is, because of the tragic estrangement of man's spiritual life from its own ground and depth. According to the visionary who has written the last book of the Bible, there will be no temple in the heavenly Jerusalem, for God will be all in all. There will be no secular realm, and for this very reason there will be no religious realm. Religion will be again what it is essentially, the all-determining ground and substance of man's spiritual life. But this is vision, not reality.

In the real world, which is our destiny, religion has received a narrower meaning. It has become a function of the human spirit among others and often in conflict with them. This situation is unavoidable, it is an element in man's tragic predicament Religion is, like everything human, great and tragic at the same time And sinse it expresses our **ultimate** concern it is greater and more tragic than anything else.

**Depth & Dust**

It opens up the depth of man's spiritual life which is mostly covered by the dust of our daily life and the noise of our secular work. Religion gives us the experience of the Holy, of something which is untouchable, awe inspring, an ultimate meaning, the source of ultimate courage

This is the glory of what we call religion. But beside its glory lies its shame. It makes itself the ultimate and despises the secular realm. It makes its myths and doctrines, its rites and laws into ultimates and persecutes those who do not subject themselves to it. It forgets that its own existence is a result of man's tragic estrangement from his true being. It forgets its own emergency character.

This is the reason for the passionate reaction of the secular world against religion, a reaction which has tragic consequences for the secular realm itself. For the religious and the secular realm are in the same predicament. Neither of them should be in separation from the other, and both should realise that their very existence as separated is an emergency, that both of them are rooted in religion in the larger sense of the word, in the experience of ultimate concern.

To the degree in which this is realised the conflicts between the religious and the secular are overcome, and religion has re-discovered its true place in man's spiritual life, namely, in its depth, out of which it gives substance, ultimate meaning, judgment, and creative courage to all functions of the human spirit.

—·—

അസ്സീസിയിലെ ഫ്രാൻസിസ് 39

# പുഴയുടെ ഗതിമാററാൻ കൊണ്ടുപിടിച്ച ശ്രമം

(എം. കുര്യൻ, കോതമംഗലം)

ശത്രു കോട്ടയ്ക്കകത്തു പ്രവേശിച്ചു കഴിഞ്ഞിരുന്നു. ഏതു ഭാഗങ്ങളിലൂടെയാണു പ്രാകാരം ഭേദിച്ച് അകത്തുകടന്നതെന്നും ഏതേതു ബിന്ദുക്കളിലാണു തോക്കു ചൂണ്ടിയതെന്നും വ്യക്തമായി അറിഞ്ഞിരിക്കേണ്ടതുണ്ട്.

ഫ്രാൻസിസിന്റെ പ്രഥമ സമൂഹം "മലമേൽ സ്ഥാപിക്കപ്പെട്ട ഒരു നഗര"മായിരുന്നു. ഗലീലയിൽതുടങ്ങി റോമൻലോകത്തെ മുഴുവൻ കിടുകിട വിറപ്പിച്ച ഒരു ജീവിതം, അന്നത്തെ ഫ്യൂഡൽ സാമൂഹ്യ വ്യവസ്ഥിതിയുടെ മുമ്പിൽ ജീവിച്ചു കാണിക്കുന്ന മനുഷ്യരുടെ ഒരു സംഘമാണു ഫ്രാൻസിസ് കിനാവുകണ്ടതു്. പ്രഥമസമൂഹത്തിന്റെ സാംഗത്യവും സ്ഥാനവും അതിൽ മാത്രമാണ് അദ്ദേഹം ദർശിച്ചതു്. ക്രിസ്തുമാരുടെ ഒരു സംഘം. അതിൽ കുറഞ്ഞ യാതൊന്നും ഫ്രാൻസിസിനെ തൃപ്തിപ്പെടുത്തുകയില്ല. ഒരു പുതിയ സന്യാസസമൂഹം സൃഷ്ടിക്കണമെന്ന ആഗ്രഹം അദ്ദേഹത്തിന് ഒട്ടുംതന്നെ ഉണ്ടായിരുന്നില്ല. അദ്ദേഹത്തിന്റേതു വീരോചിതമായ ഒരഭ്യർത്ഥനയായിരുന്നു. പക്ഷേ യഥാർത്ഥ വീരന്മാരുടെ മുമ്പിൽ മാത്രമേ അതു സമർപ്പിച്ചുള്ളു. വീരോചിതമായി മാർഗ്ഗത്തിന്റെ അങ്ങേററംവരെ യാത്ര ചെയ്യുന്നതിനു ബുദ്ധിമുട്ടുള്ളവരെ കരുതിയാണു തൃതീയസമൂഹം സ്ഥാപിച്ചതു്. ഈ ഘട്ടത്തിൽ അവ്യക്തമായിട്ടെങ്കിലും ഫ്രാൻസിസ് ഒരു സംഗതി കണ്ടു. ശത്രു തന്റെ കോട്ടയുടെ പ്രാകാരത്തിൽ മൂന്നു വിള്ളലുകൾ ഉണ്ടാക്കിയിരിക്കുന്നു. വസ്തുവകകൾ പൊതുവിൽ സമ്പാദിക്കുന്നതിനുള്ള ആഗ്രഹം, ബലം പ്രയോഗിച്ചും ശിക്ഷണം നടത്തണമെന്ന നിർബന്ധം, ജ്ഞാനസമ്പാദനത്തിനു വേണ്ടിയുള്ള മുറവിളി—ഇവ മൂന്നുമായിരുന്നു സമൂഹ അണികളിൽ ഛിദ്രവാസനകളെ ഇളക്കിവിട്ട ഉപാധികൾ.

ഫ്രാൻസിസ് ഇവ മൂന്നിനെയും ശക്തിയുക്തം എതിർത്തു നിൽക്കണം.

ദാരിദ്ര്യത്തിനു നൽകിയ സ്ഥാനം യാതൊരു വിധത്തിലും അപഹൃതമായിക്കൂടാ. ഒന്നാമതായി ക്രിസ്തു ദാരിദ്ര്യത്തെ വരിച്ചിരുന്നു. പുൽത്തൊട്ടിയിൽ മൃഗങ്ങളുടെ സാന്നിധ്യത്തിൽ അദ്ദേഹം ദാരിദ്ര്യകുമാരിയെ വരിക്കുകയാണുണ്ടായതു്. ആയുശ്ശേഷം മുഴുവൻ അദ്ദേഹം ആ അംബികയുമൊത്തു കഴിച്ചില്ലേ. ഒരു പാഠം പഠിപ്പിക്കുന്നതിലേക്ക് അദ്ദേഹത്തിനു ഒരു നാണയം വായ്പ്പ വാങ്ങേണ്ടിവന്നു. തന്റെ അന്തിമാത്താഴം കഴിക്കാൻ ഒരു മുറി ഇരന്നു സമ്പാദിക്കേണ്ടിവന്നു. അവസാനം തന്റെ ശരീരത്തിനു വിശ്രമിക്കേണ്ടതിലേക്ക് ഒരു ശവകുടീരം കടം വാങ്ങി. അദ്ദേഹം ദാരിദ്ര്യകുമാരിയോടുള്ള വിശ്വസ്തത അഭംഗം പാലിക്കുകയായിരുന്നു. രണ്ടാമതായി കൈവശം സ്വന്തമായിട്ടോ പൊതുവകയായിട്ടോ സമ്പാദ്യങ്ങൾ ഉണ്ടായിരുന്നാൽ അതു തന്റെ സമൂഹത്തെ വിവാദങ്ങളിലേക്കും അവകാശത്തർക്കങ്ങളിലേക്കും വലിച്ചിഴയ്ക്കുമെന്നും അങ്ങനെവരുമ്പോൾ സ്നേഹത്തിലൂടെ മനുഷ്യരുമായി ഉണ്ടാകേണ്ട പരിപൂർണ്ണ ഐക്യതയിൽ നിന്നു സമൂഹത്തെ മാററിനിർത്തുകയായിരിക്കും ഫലമെന്നും ഫ്രാൻസിസ് വളരെ നേരത്തെ കണ്ടു. ദാരിദ്ര്യത്തെ തുടന്ന് ആശ്ലേഷിക്കുന്നതിനു് മൂന്നാമതൊരു കാരണമുണ്ട്. ധനസമ്പത്തുകളാർജ്ജിച്ചു കഴിവുള്ളിടത്തോളം കുന്നു കൂട്ടുന്നതിനുള്ള പ്രവണത മുററിനിൽക്കുന്ന ലോകത്തിന്റെ മുമ്പിൽ സുശക്തമായ ഒരു വെല്ലുവിളി അവതരിപ്പിക്കുകയാണു ഫ്രാൻസിസിന്റെ ഉദ്ദേശം. തന്റെ സമൂഹം വസ്തുവകകളെക്കൊണ്ടു അതിന്റെ നഗ്നതമറച്ചു ചെല്ലുന്നപക്ഷം ആർജ്ജിതപ്രവണത മുററിനിൽക്കുന്ന ഒരു ലോകത്തെ വെല്ലുവിളിക്കുവാൻ അതു പര്യാപ്തമായി ഭവിക്കുകയില്ല. ഫ്രാൻസിസിന്റെ മുഖ്യാശയത്തിന്റെ അന്തസ്സത്ത, ഹൃദയം, ദാരിദ്ര്യമാണ്. ദാരിദ്ര്യത്തെ ഉപേക്ഷിക്കുന്നപക്ഷം ഇന്നത്തെ സാമൂഹവ്യവസ്ഥിതിയിൽ യാതൊരു വെല്ലുവിളിക്കും ശക്തമാവാത്ത കേവലം നിരുപദ്രവമായ മറെറാരു പ്രസ്ഥാനമായി ഫ്രാൻസിസ്സൻസമൂഹം അധഃപതിക്കും.

എന്തൊക്കെ സംഭവിച്ചാലും ദാരിദ്ര്യമാകുരിയെ ഉപാസിക്കുന്നതിനു ഫ്രാൻസിസ് ദൃഢപ്രതിജ്ഞനാണ്.

ബലപ്രയോഗനിഷിദ്ധമായി താൻ പടുത്തുയർത്തിയ ഒരു ചെറിയ സ്ഥലം അങ്ങനെതന്നെ പരിരക്ഷിക്കണം. തങ്ങളുടെ സന്ദേശത്തിന്റെ സത്യവും സ്വജീവിതത്തിന്റെ സൗന്ദര്യവുമൊഴികെ മററു യാതൊരു വിധ ആയുധങ്ങളും സഞ്ചരിച്ചു ധർമ്മപ്രചാരണം നടത്തുന്ന ഫ്രാൻസിസ്സൻ സഹോദരങ്ങൾക്കുണ്ടായിരുന്നുകൂടാ. ക്രിസ്തുവിനു പിറകിൽ യാതൊരു സൈന്യബലവുമുണ്ടായിരുന്നില്ല. ഒരു പരമാധികാരിയിൽനിന്നും അദ്ദേഹം സംരക്ഷണകത്തുകൾ ആവശ്യപ്പെട്ടില്ല. ജനങ്ങൾ തന്നെ രക്തസാക്ഷിമരണത്തിനേല്പിക്കുന്നപക്ഷം അവർ വിജയം തന്റെ കയ്യിലേക്കു പകരുകയായിരിക്കുമെന്ന് അദ്ദേഹത്തിനു നിശ്ചയമുണ്ടായിരുന്നു. പുരോഹിതന്മാർ അവരുടെ പ്രസംഗപീഠം തന്റെ ആവശ്യത്തിനുവിട്ടുകൊടുക്കുന്നതിലേക്കു സഹായകമായ എന്തെങ്കിലും അധികാരം അദ്ദേഹം പ്രധാനാചാര്യനിൽനിന്നും ആവശ്യപ്പെട്ടില്ല. പുരോഹിതന്മാരെ സ്വാധീനിക്കുന്നതിനു പാപ്പായിൽനിന്നു സഹായം തേടണമെന്ന് ഒരിക്കൽ സഹോദരന്മാർ ഫ്രാൻസിസ്സിനോട് ആവശ്യപ്പെട്ടപ്പോൾ അദ്ദേഹം സഹാസം ഇങ്ങനെ പ്രതിവചിച്ചു. കൊച്ചു സഹോദരങ്ങളേ, ദൈവം ആഗ്രഹിക്കുന്ന വിധത്തിൽ ലോകത്തെ രൂപാന്തരപ്പെടുത്തുന്നതിനു നിങ്ങൾ എന്നെ അനുവദിക്കുകയില്ലല്ലൊ, നാം പരിപൂർണ്ണമായ വിനയവും ആദരവും പ്രകടിപ്പിച്ചു പുരോഹിതന്മാരെ ആദ്യമായി മനംതിരിപ്പിക്കുന്നതിനാണ് എന്റെ ശ്രമം. നമ്മുടെ വിശുദ്ധ ജീവിതവും അവരുടെ നേർക്കുള്ള നമ്മുടെ ആദരവും കാണുമ്പോൾ അവർ തന്നെ നിങ്ങളോടു പ്രസംഗിക്കാൻ ആവശ്യപ്പെടും. അപ്പോൾ നിങ്ങളുടെ പദവികളോ അധികാരകത്തുകളോ നൽകുന്നതിനേക്കാൾ മഹത്തായ ധർമ്മപ്രചാരണ സൗകര്യം നിങ്ങൾക്കവിടെ ലഭിക്കാതിരിക്കയില്ല........പദവികൾ അഹങ്കാരത്തിനും ആത്മവിനാശത്തിനും മാത്രമേ വഴി തെളിക്കൂ ........എന്നെ സംബന്ധിച്ചു പറയുകയാണെങ്കിൽ ഒരൊററ പദവി മാത്രമേ ഞാൻ കർത്താവിൽനിന്നു പ്രതീക്ഷിക്കുന്നുള്ളു. അതിതാണ്—എല്ലാ മനുഷ്യരെയും ആദരിക്കുന്നതിനും വാക്കുകളാലല്ല, സ്വജീവിതമാതൃകയിൽ തന്നെ ലോകത്തെ പരിവർത്തന വിധേയമാക്കുന്നതിനും എനിക്കു സഹാ

യം ലഭിക്കട്ടെ. ഇതൊഴികെ മററു യാതൊരു പദവികളും ഒരു മനുഷ്യനിൽനിന്നും ഞാൻ ആഗ്രഹിക്കുന്നില്ല." ക്രിസ്തു ശിക്ഷ നൽകിതൻെറ ശിഷ്യന്മാരെ നിയന്ത്രിച്ചിരുന്നതായി നാം കാണുന്നില്ലല്ലോ. പത്രോസ് തന്നെ നിഷേധിച്ചു തള്ളിപ്പറഞ്ഞ സന്ദർഭത്തിലും യൂദാ തന്നെ വഞ്ചനയാൽ ഒററിക്കൊടുത്ത അവസരത്തിലും ക്രിസ്തു പറഞ്ഞതു് ഇത്രമാത്രമാണ്. "നിങ്ങൾ ചെയ്യാനുള്ളതു വേഗം ചെയ്തു തീർക്കുക." ആ വാക്യം അവരുടെ ഹൃദയങ്ങളെ തകർക്കുകയും ചെയ്തു.

ഈ രണ്ടു നിലപാടും ഗ്രഹിക്കുവാൻ വലിയ വിഷമമില്ല. എന്നാൽ വിജ്ഞാന സമ്പാദനത്തിനുള്ള അപേക്ഷയെ ഫ്റാൻസിസ് എന്തിനു തടയണമെന്നുള്ളതു കുറേക്കൂടി ദുർഗ്രഹമായിത്തോന്നാം. തൻെറ ചുററുപാടും ജ്ഞാനസമ്പാദനത്തിനുള്ള ഒരുപരക്കംപാച്ചിൽ അദ്ദേഹം ദർശിച്ചു. 13—ാം നൂററാണ്ടിൻെറ പൂർവാർദ്ധത്തിലെ ഒരു പ്രത്യേകതയാണതു്. അക്കാലഘട്ടത്തിൽ പെദഗ്വാ, വിസൻസാ, പാഡ്വാ, നേപ്പിൾസ്, വേർസെല്ലി, റോം, പിയാസൻസാ, ആരിദസാ എന്നിങ്ങനെ എട്ടു പുതിയ സർവകലാശാലകൾ ഇററലിയിൽ ഉയർന്നുവന്നു. യൂറോപ്പിലെ മററു രാജ്യങ്ങളിലായി അറുപതും. ഈ ആവേശത്തിരത്തള്ളലിനിടയിലും വയസ്സൻ കർദ്ദിനാളിനും ഉന്മേഷഭരിതരായ അദ്ദേഹത്തിൻെറ അനുയായികൾക്കും അദൃശ്യമായ ചിലതു ഫ്റാൻസിസിൻെറ തുറന്ന നയനങ്ങൾ കണ്ടു. പഠിച്ചുണ്ടാക്കുന്ന വിജ്ഞാനമല്ല ബുദ്ധിയെന്നും, ഹൃദയത്തിൻെറയും ആത്മാവിൻെറയും കാഴ്ചപ്പാടുകൾ മനസ്സിൻേറതുമായി ഒത്തിണങ്ങുമ്പോൾ മാത്രമാണ് വാസ്തവത്തിൽ ബുദ്ധി തെളിയുന്നതെന്നും അദ്ദേഹം മനസ്സിലാക്കി. (He saw that learning is not wisdom because wisdom comes only when the apprehensions of the heart and the spirit are joined to those of the mind)

തൻെറ ജോലിക്കിടയിൽ ഫ്റാൻസിസ് പറയും, "ഒരു മനുഷ്യൻെറ അറിവ് അവൻെറ പ്രവൃത്തികളോളം വലുതായിരിക്കും."

വിജ്ഞാനസമ്പാദനത്തിനു വേണ്ടി ആവേശംപൂണ്ടു ബദ്ധപ്പെടുന്നവരിൽ 90 ശതമാനവും ബുദ്ധിവികാസത്തിനു വേണ്ടിയല്ല, കേവലം ഒരലങ്കാരത്തിനുവേണ്ടി മാത്രമാണ് അക്കാര്യത്തിൽ ഓടിനടക്കുന്നതെന്ന് അദ്ദേഹം ഗ്രഹിച്ചു. തൻെറ സമൂഹത്തിനു പുറത്തുള്ളവർ ബുദ്ധിവികാസത്തിനുവേണ്ടി അഹന്ത കൂടാതെ കാര്യമായി പ്രയത്നിക്കുന്നതിൽ അദ്ദേഹത്തിനു യാതൊരു വഴക്കുമില്ലായിരുന്നു. തൻെറ സമൂഹത്തിൽ അംഗങ്ങളായി ചേർന്ന പണ്ഡിതന്മാരോടും ഫ്റാൻസിസ് പരിഭവിച്ചില്ല. ഈ കൂട്ടരെ അവരർഹിക്കുന്ന ആദരവോടെ അദ്ദേഹം സ്വീകരിച്ചു. അവരിൽ രണ്ടുപേർക്കു പീററർ കററാനി, നേപ്പിൾസുകാരൻ ഗ്രിഗറി എന്നിവർക്ക് ഉയർന്ന ഔദ്യോഗിക സ്ഥാനങ്ങൾ നൽകുകയും ചെയ്തു. ആ കൂട്ടത്തിൽ ഏററവും പണ്ഡിതൻ പാഡ്വാക്കാരൻ ആൻെറണിയായിരുന്നു. "എൻെറ മെത്രാനായ ആൻറണി സഹോദരൻ എന്നാണ് ഫ്റാൻസിസ് അദ്ദേഹത്തെ വിളിച്ചിരുന്നതു്. തൻെറ വിൽപ്പത്രത്തിൽ ഫ്റാൻസിസ് എഴുതി— "എല്ലാ വേദശാസ്ത്രജ്ഞരെയും ദൈവവചനംകൊണ്ടു നമുക്കു സേവനമനുഷ്ഠിക്കുന്ന എല്ലാ മനുഷ്യരെയും നാം ബഹുമാനിക്കുകയും ആദരിക്കുകയും ചെയ്യണം". എന്നാൽ വലിയ പഠിപ്പും പാണ്ഡിത്യവുമില്ലാതെ തൻെറ അടുക്കൽ വന്നവർ പരക്കംപാച്ചിലിനു വിധേയരാവരുതെന്നു ഫ്റാൻസിസിനു നിർബന്ധമായിരുന്നു. വസ്തുവകകൾ സമ്പാദിക്കുന്നതിലുള്ള അതേ അപകടങ്ങൾ തന്നെ അമിതമായ വിജ്ഞാന സമ്പാദന തൃഷ്ണയിലും അദ്ദേഹം ദർശിച്ചു. അഹങ്കാരം, അസൂയ, അകൽച്ച എന്നീ ദൂഷ്യങ്ങൾക്കു് അതു വളം വയ്ക്കുമെന്നു് അദ്ദേഹം മനസ്സിലാക്കി. ഈ ദൂഷ്യങ്ങൾ ആർജ്ജിക്കുന്നതിനു വേണ്ടിയല്ല അവർ സമൂഹവസ്ത്രവും ചരടും സ്വീകരിച്ചതു്. പാണ്ഡിത്യത്തിലല്ല, സ്നേഹത്തിൽ തികവുള്ളവരാകുന്നതിനാണ് അവർ അദ്ദേഹത്തെ സമീപിച്ചതു്. അവരുടെ ജോലിക്കാവശ്യമായ സർവവും സ്നേഹം അവരെ പഠിപ്പിച്ചുകൊള്ളും. സ്നേഹത്തിനുമാത്രമേ ദൈവത്തെ അറിയാൻ സാധ്യമാവുകയുള്ളൂ. ഒരു നൂറു ബൃഹൽ ഗ്രന്ഥങ്ങൾക്കു പഠിപ്പിക്കാൻ സാധിക്കാത്ത കാര്യങ്ങൾ ഒരു ഞൊടിയിടയിൽ പഠിപ്പിക്കാൻ യഥാർത്ഥ സ്നേഹത്തിനു കഴിയും. തൻെറ സഹോദരന്മാർ, ശാസ്ത്രിമാരെപ്പോലെയല്ല, അധികാരത്തോടെ തന്നെ സംസാരിക്കണമെന്ന് ഫ്റാൻസിസ് ആഗ്രഹിച്ചു. അവസാനമായി, സ്നേഹത്തിനു മാത്രമേ മനുഷ്യരെ നേടാൻ കഴിയൂ. ഫ്റാൻസിസ് ഒരിക്കൽ പറഞ്ഞു; "പാണ്ഡിത്യത്തിനു് വല്ലടത്തു നിന്നും എതിർപ്പുണ്ടായേക്കാം. എന്നാൽ, സ്നേഹത്തിനെതിരായി യാതൊരെതിർപ്പും ഉണ്ടായിക്കൂടാ. ഒരു സഹോദരൻെറ വാ

ദമുഖങ്ങൾകൊണ്ടു് ആളുകളെ നേടാമെന്നു് ആശിക്കേണ്ടാ. അയാളുടെ ജീവിത ദൃഷ്ടാന്തംകൊണ്ടു മാത്രമേ ആളുകളെ നേടാനാവൂ".

ഒരു ചാപ്റ്ററർ സമ്മേളനത്തിൽ സമൂഹസ്ഥാപകൻ പറഞ്ഞു: "എൻെറ സഹോദരന്മാരെ, എൻെറ സഹോദരങ്ങളെ, ഞാൻ മണ്ടനും ശുദ്ധഗതിക്കാരനുമായിരിക്കണമെന്നും, പഠിത്തത്തിൻെറയോ പാണ്ഡിത്യത്തിൻെറയോ അല്ലാത്ത മറെറാരു മാർഗ്ഗത്തിലൂടെ നമ്മെ നയിക്കണമെന്നും ആഗ്രഹിക്കുന്നതായി കർത്താവു് എന്നോടു് അരുളിച്ചെയ്തു്". നോക്കുക, ഈ പദങ്ങളിൽ ധ്വനിക്കുന്ന ദയനീയമായ നിരാശയും പ്രവാചക ദീർഘദൃഷ്ടിയും! ഫ്റാൻസിസ് ചെയ്യുന്നതെന്തും ഒരിക്കലും ചോദ്യം ചെയ്യാതെ, അതു ശരിയാണെന്നു ബലമായി വിശ്വസിച്ചു്, അഭംഗമായ ക്രോടും സ്നേഹത്തോടും അദ്ദേഹത്തെ പിന്തുടർന്ന ചുരുക്കം ചില സഹോദരങ്ങളോടു്—ലിയോ, ഗൈഡിനോ, ഏഞ്ജേലോ എന്നിവർ അക്കൂട്ടത്തിലുണ്ടു്—അദ്ദേഹം ഒരിക്കൽ പറഞ്ഞു. "എൻെറ വാൽസല്യ ഭാജനങ്ങളെ, തങ്ങളുടെ വിശുദ്ധമായ ജീവിതചര്യയെ ഉപേക്ഷിച്ചു്, മുഴുവൻ ശ്രദ്ധയും സമയവും വിജ്ഞാനസമ്പാദനത്തിനുവേണ്ടി മാററിവച്ചു്, വിനയത്തിൻെറയും പ്രാർത്ഥനയുടെയും മാർഗ്ഗത്തിൽ നിന്നു വ്യതിചലിച്ചു് അലഞ്ഞു തിരിയുന്ന അനേകം സഹോദരങ്ങളെ കാണുന്നുണ്ടു്. എന്നാൽ, അവർ അവരുടെ വിജ്ഞാനവും പ്രസംഗചാതുരിയും മൂഖേന മാനസാന്തരപ്പെടുത്തിയെന്നഭിമാനിക്കുന്ന ആത്മാക്കൾ വാസ്തവത്തിൽ സംഗതികൾ മനസ്സിലാക്കുന്നതു്, കത്യസഹായത്താൽ, വിശുദ്ധരും. ദരിദ്രരും വിനയശീലരും അപണ്ഡിതരും ശുദ്ധഗതിക്കാരുമായ സഹോദരങ്ങളുടെ ജീവിതം കണ്ടിട്ടാണു്. ഈ പാവപ്പെട്ട സഹോദരങ്ങളാകട്ടെ, അവരെന്തു മഹത്ക്കാര്യങ്ങളാണു നിവർത്തിക്കുന്നതെന്നു് അറിയുന്നില്ലെന്നു മാത്രം. ഇവരാണു് എൻെറ വട്ടമേശച്ചേവകർ (നൈററ്സ് ഓഫ് ദി റൌണ്ടു് ടേബിൾ")

സമൂഹാംഗമായി ചേരുന്നതിനെത്തിയ ഒരു ചെറുപ്പക്കാരൻ, സ്വന്തമായി ഒരു സങ്കീർത്തനപ്പുസ്തകം സൂക്ഷിച്ചുകൊള്ളട്ടേ എന്നു് ഫ്റാൻസിസിനോടു തെരക്കി. മന്ദഹസിച്ചുകൊണ്ടു് അദ്ദേഹം ഇപ്രകാരം മറുപടി നൽകി. "ചാറൽമാനും റോളൻറും ഒലിവറും വളരെയധികം കഷ്ടപ്പെട്ടു് പുറജാതിക്കാരോടു് പടപൊരുതി, വിശുദ്ധ രക്തസാക്ഷികളായി മരിച്ചു. എന്നാൽ ഇന്നാകട്ടെ, വിശുദ്ധന്മാരുടെ കഥകൾ പറഞ്ഞു നടക്കുകയും അവരുടെ പ്രവർത്തന ചരിത്രം ആലപിക്കുകയും മാത്രം ചെയ്തു സംതൃപ്തിയടയാനാണു് അനേകരുടെയും ശ്രമം. യുവസഹോദരാ, ഒരു സങ്കീർത്തന പുസ്തകം കിട്ടിക്കഴിയുമ്പോൾ, ഒരു പ്രാർത്ഥനാ ഗ്രന്ഥം കൂടി കിട്ടിയാൽ വേണ്ടില്ലെന്നു നിങ്ങൾക്കു തോന്നും. ഉടനെ, ഒരു പ്രാർത്ഥനാഗ്രന്ഥം എൻെറ അടുക്കൽ കൊണ്ടുവരികയെന്നു് നിങ്ങളുടെ സഹോദരനോടു് ആജ്ഞാപിക്കാനാരംഭിക്കും!"

അടുത്ത നിമിഷത്തിൽ ഫ്റാൻസിസ് ഒരു അഭിനയകുശലനായി മാറി. ഒരു സിംഹാസനത്തിലാരൂഢനായിയെന്ന ഭാവം വ്യഞ്ജിപ്പിച്ചുകൊണ്ടു്, അധികാരസ്വരത്തിൽ, അദ്ദേഹം അട്ടഹസിച്ചു. "ഇവിടെ! ഒരു പ്രാർത്ഥനാഗ്രന്ഥം കൊണ്ടു. വരട്ടെ! വേഗം വേണം. ഒരു പ്രാർത്ഥനാഗ്രന്ഥം!" ആ ചെറുപ്പക്കാരൻ ലജ്ജിച്ചു. തല കുനിച്ചു. ഫ്റാൻസിസ് അയാളുടെ നേർക്കു തിരിഞ്ഞു പറഞ്ഞു. "സഹോദരാ, പുസ്തകങ്ങൾ സ്വന്തമായി സൂക്ഷിക്കണമെന്ന പ്രലോഭനം എനിക്കുമുണ്ടായിട്ടുണ്ടു്. എന്നാൽ, ദൈവഹിതം എന്താണെന്നറിയണമെന്നു് ആഗ്രഹിച്ചു് ഞാൻ വിശുദ്ധസുവിശേഷഗ്രന്ഥങ്ങൾ എടുത്തു വായിച്ചു... ർത്തിയപ്പോൾ ഈ ഭാഗമാണു് ദൃഷ്ടിയിൽപ്പെട്ടതു്. 'ദൈവരാജ്യത്തിൻെറ മർമ്മങ്ങൾ അറിയുന്നതിനുള്ള വരം നിങ്ങൾക്കു നൽകപ്പെട്ടിരിക്കുന്നു; മററുള്ളവർക്കോ, ഉപമകളായി മാത്രം നൽകപ്പെടുന്നു".

സീനായിൽ ആസന്ന മരണനായി കിടക്കുന്ന സന്ദർഭത്തിലുണ്ടായ ഒരു സംഭവം ഈ സംഗതിയിൽ ഫ്റാൻസിസിൻെറ മനോഭാവത്തെ പ്രസ്പഷ്ടമാക്കുന്നുണ്ടു്. ഒരു ഡൊമനിക്കൻ സന്യാസി രോഗശയ്യയെ സമീപിച്ചു്, ഒരു ചോദ്യം ചോദിച്ചു. "ദുഷ്ടനു് അവൻെറ മാർഗ്ഗങ്ങളേപ്പററി നീ താക്കീതു നൽകിയില്ലെങ്കിൽ, അവൻെറ രക്തം ഞാൻ നിൻെറ കൈകളിൽ നിന്നു് ആവശ്യപ്പെടും" എന്നു് യഹസ്കേലിൻെറ പ്രവചന ഗ്രന്ഥത്തിൽ പറയുന്നുണ്ടു്. ഈ താക്കീതിനെപ്പററി ഞാൻ എന്തു മനസ്സിലാക്കണം? ഞാൻ യാതൊരു വിധമുന്നറിയിപ്പുകളും നൽകാത്തവരായി നൂറുകണക്കിനു ദുഷ്ടന്മാർ എൻെറ അറിവിൽത്തന്നെയുണ്ടു്. അവരുടെ ആത്മാക്കൾക്കു് ഞാൻ ഉത്തരം പറയേണ്ടിവരുമോ?"

ഒട്ടും അമാന്തിക്കാതെ, സ്വതസ്സിദ്ധമായ മന്ദസ്മേരത്തോടെ ഫ്റാൻസിസ് മറുപടി പറഞ്ഞു. "പണ്ഡിതരേ, എന്നോടെന്തിനു ചോദിക്കണം? ഞാൻ വലിയ പഠിപ്പൊന്നുമില്ലാത്ത സാധാരണക്കാരൻ. ഇത്രയധികം പണ്ഡിതനായ അങ്ങയെ പഠിപ്പിക്കുകയല്ല, അങ്ങിൽ നിന്നു പഠിക്കുകയാണു ഞാൻ ചെയ്യേണ്ടതു്.

ഈ ഹാസോക്തികൊണ്ടു് ഡൊമിനിക്കൻ സന്യാസി അധീരനായി വിട്ടുമാറിയില്ല. "അങ്ങനെയല്ല, അനേകം ശ്രേഷ്ഠപണ്ഡിതന്മാരുടെ ഈ വാക്യം സംബന്ധിച്ച വ്യാഖ്യാനം ഞാൻ കേട്ടിട്ടുണ്ടു്. അതിനു നൽകുന്ന അർത്ഥം കേൾക്കാൻ ഞാനാഗ്രഹിക്കുന്നു"

"ശരി, എന്നാൽ അങ്ങനെയാകട്ടെ". ഫ്റാൻസിസ് സമ്മതിച്ചു. "ഞാൻ ആ വാക്യം മനസ്സിലാക്കുന്നതു് ഈ വിധത്തിലാണു്. ദൈവഭൃത്യൻെറ ജീവിതം വിശുദ്ധിയുടെ പ്രഭാപൂരത്താൽ പരിവേഷ്ടിതമായിരിക്കണം; അത്യുജ്ജ്വലവും അഭവ്യവുമായ അതിൻെറ പ്രഭ സദാകാലവും ദുഷ്ടന്മാരെ ശാസിക്കുന്ന ഒരുപാധിയായിരിക്കണം".

ഡൊമിനിക്കൻ സന്യാസിക്കു തൃപ്തിയായി. രോഗിയുടെ പള്ളുകം വിട്ടു പുറത്തു കടന്നപ്പോൾ അവിടെ കണ്ട സഹോദരങ്ങളോടു പറഞ്ഞു. "എൻെറ സഹോദരങ്ങളെ, ഈ മനുഷ്യൻെറ വേദശാസ്ത്രം—അതു് വിശുദ്ധിയിലും ധ്യാനനിഷ്ഠയിലും അധിഷ്ഠിതമാണു്. കഴുകനെപ്പോലെ പറന്നു കയറുകയാണു്. എന്നാൽ ഞങ്ങളുടെ ശാസ്ത്രമാകട്ടെ ഭൂമിയിലൂടെ ഇഴഞ്ഞു നീങ്ങുന്നതേയുള്ളു."

---


## ചർച്ചുവീക്കിലി വരിസംഖ്യ

(എപ്പോഴും മുൻകൂർ)

| | രൂ. ണ. സ |
|---|---|
| ഒരു വർഷത്തേക്കു് | 6—0—0 |
| ആറു് മാസത്തേക്കു് | 3—0—0 |
| ഒററപ്രതി | 0—2—0 |

1955 ആഗസ്റ്റ് കർക്കടകം

| | | |
|---|---|---|
| ഞായർ | 7 | 22 |
| തിങ്കൾ | 8 | 23 |
| ചൊവ്വാ | 9 | 24 |
| ബുധൻ | 10 | 25 |
| വ്യാഴം | 11 | 26 |
| വെള്ളി | 12 | 27 |
| ശനി | 13 | 28 |

**Thought for the Week**

The world thought that it was judging Christ when Caiphas rent his clothes and the people shouted "He is worthy of death" and Pilate gave sentence as they desired. But we know that it was they and not He upon whom sentence was then passed.

Archbishop Temple.

THE CHURCH WEEKLY

## ഒരു സാമുദായിക സാംക്രമിക രോഗം

ക്ഷയം, ടൈഫോയിഡ്, കുഷ്ഠം, മസൂരി മുതലായ സാംക്രമിക രോഗങ്ങൾക്കു ഫലപ്രദമായ പ്രതിവിധികൾ ഇപ്പോൾ കണ്ടുപിടിച്ചിട്ടുണ്ട്. കൂടുതൽ പുരോഗതി അവയുടെ ചികിൽസാരീതിയിൽ വരുത്തുവാനുള്ള പ്രയത്നങ്ങൾ ശാസ്ത്രജ്ഞന്മാർ അനവരതം നടത്തിക്കൊണ്ടിരിക്കയുമാണ്. ഇതുപോലെ സമുദായ ഗാത്രത്തെ നിർജ്ജീവമാക്കുന്ന ഒരു മഹാമാരണമുണ്ട്. സമുദായക്കേസ്! യാക്കോബായസഭയുടെ മാത്രം ഒരു പ്രത്യേകതയായി പരിഗണിക്കപ്പെട്ടിരുന്ന ഈ രോഗത്തിനു സാംക്രമികശക്തിയുണ്ടെന്നു തെളിഞ്ഞിരിക്കുന്നു. ഈ മഹാരോഗം ഒരിടത്തുതന്നെ തങ്ങിൽനിൽക്കാതെ അതിന്റെ ദ്രോഹശക്തി ഇതര സമുദായങ്ങളിലേക്കു വ്യാപിപ്പിക്കുവാൻ പര്യാപ്തമാണെങ്കിൽ അതിനു പ്രതിവിധികൾ കണ്ടുപിടിക്കുവാനുള്ള ശ്രമങ്ങൾ ജാഗ്രതയോടും നിഷ്കർഷാപൂർവ്വം നടത്തേണ്ട ഒരു ബാദ്ധ്യതയാണ് സർവസമുദായങ്ങളേയും അഭിമുഖീകരിക്കുന്നത്. ഈ പംക്തികളിൽതന്നെ മുമ്പൊരവസരത്തിൽ ചൂണ്ടിക്കാണിച്ച ഒരു സംഭവം തികച്ചും സാന്ദർഭികമായതുകൊണ്ട് വീണ്ടും ഇവിടെ ഉദ്ധരിക്കുന്നു. പീസ്‌ലീഗിന്റെ ഉപവാസയജ്ഞം നടന്നുകൊണ്ടിരുന്നയവസരത്തിൽ അതിന്റെ വിജയസമാപ്തിയെപ്പറ്റി ആശങ്കാഭരിതനായ ഒരു സമുദായാംഗം ചില നായർ സ്നേഹിതന്മാരുൾപ്പടെയുള്ള ഒരു സുഹൃൽസംഘത്തിൽ വച്ചു ഇപ്രകാരം പ്രസ്താവിക്കയുണ്ടായി. "ഈ പ്രാവശ്യം സമാധാനം നടന്നില്ലെങ്കിൽ, ഇനിയും ഞാൻ ക്രൈസ്തവനായി നിൽക്കുവാൻ ഉദ്ദേശിക്കുന്നില്ല. നൂറ്റാണ്ടുകൾക്കു മുമ്പു ഞങ്ങളുടെ പൂർവന്മാർ ഹിന്ദു സമുദായത്തിലെ ഒരു സവർണ്ണ വിഭാഗത്തിൽപെട്ടവരായിരുന്നു എന്നൊരൈതിഹ്യമുണ്ട്. അങ്ങോട്ടു തിരിച്ചു പോകുവാനാണ് ഞാൻ ആഗ്രഹിക്കുന്നത്". ഈ വാക്കുകൾ കേട്ടുകൊണ്ടിരുന്ന ഒരു നായർ മാന്യൻ പറയുകയാണ്. "പൊന്നെ ഉപദ്രവിക്കരുതേ! ഞങ്ങൾ ഒരു വിധം സമാധാനമായി കഴിഞ്ഞു കൂടുകയാണ്. സമുദായക്കേസും മറ്റും നടത്താൻ നായർ സമുദായത്തിനു ശക്തിയില്ല. ഞങ്ങളുടെ നായർ സർവീസു സൊസൈറ്റി ഇപ്പോൾ കഴിവനപ്പുറം കോളജുകളും മറ്റും നടത്താനുള്ള സംരംഭത്തിൽ ഏർപ്പെട്ടിരിക്കയാണ്. നിങ്ങളെപ്പോലെയുള്ളവർ സമുദായത്തിൽ കയറിക്കൂടിയാൽ ആ സമുദായവും മുടിക്കും. സുപ്രീംകോടതിയിലും മറ്റും പോകാൻ—ഉള്ളതു പറയാമല്ലൊ—ഞങ്ങളുടെ പാവപ്പെട്ട കരയോഗങ്ങൾക്കും മറ്റും ശക്തിയില്ല. നിൽക്കുന്നിടത്തൊക്കെനിന്നേച്ചാൽനിങ്ങളല്ലെ തുലയു. മറ്റുള്ളവരെങ്കിലും രക്ഷപ്പെട്ടോട്ടെ". ക്രൈസ്തവകുടുംബപാരമ്പര്യത്തിൽ ഒരു ആയിരം കൊല്ലത്തെയെങ്കിലും പഴക്കമുണ്ടെന്നുള്ള ദുരഭിമാനം തിങ്ങിത്തുളുമ്പി നിന്ന ആ ചെകിട്ടത്ത് ഈ നായർ സഹോദരൻ നൽകിയ അടി അയാളെ വികാരസ്തബ്ധനാക്കിയെന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. മിണ്ടാതെ അയാൾ ആ രംഗത്തു നിന്നുമാറി. കുന്തം കൊണ്ട് ചങ്കിനു കുത്തിയവർക്കു വേണ്ടി പ്രാർത്ഥിച്ച കർത്താവു എവിടെ. അദ്ദേഹത്തിന്റെ പാവനനാമവും സ്വീകരിച്ചു നടക്കുന്ന ക്രൈസ്തവനാമധാരി എവിടെ. ശ്രീ കെ. എൻ. ദാനിയേൽ മാർത്തോമ്മാ സഭയിലെ അഭിവന്ദ്യ വലിയ മെത്രാപ്പോലീത്താ തിരുമേനിയെ പ്രതിയാക്കി കേസുകൊടുത്തിരിക്കയാണ്. പഥ്യോപദേശം എന്ന പേരിനാൽ അറിയപ്പെടുന്ന ഒരു വിശ്വാസസംഹിതയുടെ പ്രോക്താവുംമഹാചാര്യനുമായിട്ടാണ് അദ്ദേഹത്തെപ്പറ്റി കേട്ടിട്ടുള്ളത്. തക്കശാസ്ത്രത്തിൽ വാർദ്ധക്യം തന്നെ പ്രാപിച്ച അദ്ദേഹം ഈ വയസ്സുകാലത്ത് ഇങ്ങനെ ഒരു സംരംഭത്തിലേർപ്പെടാൻ ഇടയായതു വിശ്വാസസംബന്ധമായ അദ്ദേഹത്തിന്റെ തീഷ്ണത നിമിത്തമായിരിക്കാം. എന്നാൽ അദ്ദേഹത്തെപ്പോലെയുള്ളവർക്കു വിശ്വാസവും ഉപദേശവും സംബന്ധിച്ച നിർബന്ധമായ അഭിപ്രായം വരുമ്പോൾ കോടതി കയറാതെ നിവൃത്തിയില്ലെന്നു വരുന്ന ഒരു പരിതസ്ഥിതി മാറേണ്ടതാണെന്നു ഞങ്ങൾക്കു തോന്നുന്നു. ഇങ്ങനെയുള്ള പ്രശ്നങ്ങൾ വരുമ്പോൾ അവസാനതീരുമാനം കല്പിക്കുവാൻ അധികാരവും പ്രാപ്തിയും, പാണ്ഡിത്യവും, സ്വഭാവശുദ്ധിയും, നിഷ്പക്ഷതയും ചേർന്ന ഒരു സമിതി എല്ലാ സഭകളിലും ഉണ്ടാകേണ്ടതാണെന്നു തോന്നുന്നു. സാങ്കേതികമായ ഒരു കഴിവ് ഈ സമിതിയിൽനിന്നു പ്രതീക്ഷിക്കുന്നതിനാൽ വളരെ കരുതലോടുകൂടി മാത്രം തെരഞ്ഞെടുക്കപ്പെടുന്നവരും ശ്രേഷ്ഠരുമായിരിക്കണം ആ സമിതിയിലെ അംഗങ്ങൾ. അങ്ങനെയുള്ള ഒരു സാമുദായിക സുപ്രീംകോടതിയുടെ തീരുമാനംഎന്തുതന്നെയായിരുന്നാലും അതു അംഗീകരിച്ചുകഴിയുവാനുള്ള വിനയം സഭാംഗങ്ങളിൽ വളരണം. നൂറ്റാണ്ടുകൾ തന്നെ നിലവിലിരുന്ന ചില വിശ്വാസഭിന്നതകൾക്കുവേണ്ടിയാണ് ഇന്നും തമ്മിൽത്തല്ലുന്നതെന്നുകണ്ടാൽ ഒരു സഭ ഏതു ചേരിയിലാണു നിൽക്കുന്നതെന്നു വിധി കല്പിക്കുവാൻ ഉത്തരവാദിത്വമുള്ള ഒരു അധികൃതസമിതിയില്ലെങ്കിൽ ബ്രാഹ്മണവക്കീലന്മാരെ വിശ്വാസം പഠിപ്പിക്കാനുള്ള ഒരു സന്ദർഭമായി അതു പരിണമിക്കും. എന്നാൽ ആ പഠിപ്പിക്കലിന്റെ കൂട്ടത്തിൽ പരിശുദ്ധ പാത്രിയർക്കീസുമാരുടെയും മെത്രാന്മാരുടെയും കള്ളങ്ങളും അധികാരഭ്രമവും, അവയുടെ തെളിവുകളും കൂടെയാണ് അവരെ പഠിപ്പിക്കുന്നത്. കാനോൻ തിരുത്തിയതിനെപ്പറ്റി വാദിക്കുന്ന അല്ലടി കൃഷ്ണസ്വാമി അയ്യർ എന്നെങ്കിലും ക്രിസ്ത്യാനിയാകാൻ പ്രേരിപ്പിക്കപ്പെട്ടോ. അതുകൊണ്ടു ഹിന്ദു വക്കീലന്മാരുടെയും ജഡ്ജിമാരുടെയും ക്രിസ്ത്യാനികളുടെ കൊള്ളരുതായ്മകളെപ്പറ്റിയുള്ള അറിവു വർദ്ധിപ്പിക്കാമെന്നല്ലാതെ സാക്ഷാൽ സ്നേഹമൂർത്തിയും, സത്യം, കരുണ, ധീരത മുതലായ ഗുണവിശേഷങ്ങളുടെ പ്രചോദന കേന്ദ്രവുമായ യേശുക്രിസ്തുവിനെ അവർ കാണുവാനും മനസ്സിലാക്കുവാനും കഴിഞ്ഞെ

 പ്രതിവാരപ്രഭാഷണം (The Sermon for the Week)

# ലോകസ്നേഹവും ദൈവസ്നേഹവും പരസ്പരവിരുദ്ധം

(എം. റി.)

"ലോകത്തേയും ലോകത്തിലുള്ളതിനേയും സ്നേഹിക്കരുതു്. ഒരുവൻ ലോകത്തെ സ്നേഹിക്കുന്നു എങ്കിൽ അവനിൽ പിതാവിന്റെ സ്നേഹമില്ല. ജഡമോഹം, കൺമോഹം, ജീവനത്തിന്റെ പ്രതാപം ഇങ്ങനെ ലോകത്തിലുള്ളതെല്ലാം പിതാവിൽ നിന്നല്ല, ലോകത്തിൽ നിന്നത്രേ ആകുന്നു. ലോകവും അതിന്റെ മോഹവും ഒഴിഞ്ഞുപോകുന്നു; ദൈവേഷ്ടം ചെയ്യുന്നവനോ എന്നേക്കും ഇരിക്കുന്നു." (1 യോഹന്നാൻ 2: 15—17)

ലോകത്തെ സ്നേഹിക്കുക എന്നതും ദൈവത്തെ സ്നേഹിക്കുക എന്നതും പരസ്പരവിരുദ്ധങ്ങളായ കാര്യങ്ങളായിട്ടാണു് വി. യോഹന്നാൻ ഗണിക്കുന്നതു്. വി. യോഹന്നാന്റെ ആശയം മനസ്സിലാകണമെങ്കിൽ 'ലോകം' എന്ന പദത്തിനു പുതിയ നിയമത്തിൽ കൊടുത്തിട്ടുള്ള അർത്ഥം നാം ഗ്രഹിക്കേണ്ടിയിരിക്കുന്നു. ലോകം എന്നു പറയുമ്പോൾ പ്രകൃതിയെയോ മനുഷ്യജാതിയെയോ അല്ല ഉദ്ദേശിക്കുന്നതു്. അവയും ദൈവവുമായി യാതൊരു വൈരുദ്ധ്യവുമില്ല. തന്റെ ഏകജാതനായ പുത്രനെ നൽകുവാൻ തക്കവണ്ണം ദൈവം ലോകത്തെ സ്നേഹിച്ചു എന്നു വി. യോഹന്നാൻ സുവിശേഷത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടു്. (യോഹ: 3: 16) ഇപ്പോഴത്തെ ലോകവ്യവസ്ഥിതിയിൽ ദൈവത്തെ അവഗണിച്ചും ദൈവത്തിനെതിരായും നിലകൊള്ളുന്ന എല്ലാ കാര്യങ്ങളേയുമാണു് "ലോകം" എന്ന പദം കൊണ്ടു കുറിക്കുന്നതു്. വരുവാനുള്ള ഒരു ലോകത്തെയും അതിന്റെ യാഥാർത്ഥ്യങ്ങളേയുംകാൾ അധികമായി മനുഷ്യനെ ആകർഷിക്കുന്ന ചില പ്രേരണാശക്തികൾ ഇപ്പോഴത്തെലോക വ്യവസ്ഥിതിയിൽ ഉണ്ടെങ്കിൽ അതാണു് 'ലോകം'. അദൃശ്യമായ ആത്മീയമൂല്യങ്ങളെ വിലമതിക്കുവാൻ കഴിയാതവണ്ണം ദൃശ്യമായ ഈ ലോകത്തിന്റെ പരിമിതമായ ചക്രവാളത്തിനുള്ളിൽ ഒതുങ്ങി നിൽക്കുന്ന ആൾ അല്ലെങ്കിൽ ദൃശ്യമായ ഈ ലോകത്തിന്റെ യാഥാർത്ഥ്യങ്ങളിൽ മാത്രം വ്യാപൃതനായിരിക്കുന്ന ആൾ—ലൌകികനാണു്. അയാൾക്കു ദൈവത്തെ അറിയുവാനോ സ്നേഹിക്കുവാനോ കഴിയുന്നതല്ല.

ഇങ്ങനെ ദൈവവിരുദ്ധമായ താല്പര്യങ്ങളിൽ മൂന്നെണ്ണം വി. യോഹന്നാൻ ചൂണ്ടിക്കാണിക്കുന്നു. ജഡമോഹം, കൺമോഹം ജീവനത്തിന്റെ പ്രതാപം. ഇവമൂന്നും ലോകത്തിൽ നിന്നു പുറപ്പെടുന്നവയാണു്. കേവലം ലോകമയന്മാരായ മനുഷ്യരെ നിയന്ത്രിക്കുന്ന ശക്തികളാണു് ഇവ. ലോകത്തിന്റെ ആത്മാവു മനുഷ്യനിൽ പ്രവേശിക്കുന്നതു്. ഈ മൂന്നു മാർഗ്ഗങ്ങളിൽ കൂടെയാണു്. ജഡമോഹവും കൺമോഹവും ഏദൻ തോട്ടത്തിൽ വച്ചു് ഹവ്വായെ വശീകരിച്ചതായി നാം വായിക്കുന്നു. "ആ വൃക്ഷഫലം തിന്മാൻ നല്ലതും കാണ്മാൻ ഭംഗിയുള്ളതും........ എന്നു സ്ത്രീകണ്ടു്." (ഉല്പത്തി 3.6) പിശാചു നമ്മുടെ കർത്താവിനെ പരീക്ഷിച്ചപ്പോഴും ഈ രണ്ടു വശീകരണ മാർഗ്ഗങ്ങളെ ഉപയോഗിച്ചതായി കാണാം. ജീവനത്തിന്റെ പ്രതാപം അഹംഭാവത്തെയാണു് സൂചിപ്പിക്കുന്നതു്. ഇതിനെക്കുറിച്ചു പല രൂപത്തിൽ പുതിയ നിയമത്തിൽ പലഭാഗത്തും പറഞ്ഞിട്ടുണ്ടു്. "നിങ്ങളോ വമ്പു പറഞ്ഞു പ്രശംസിക്കുന്നു, ഈ വക പ്രശംസ എല്ലാം ദോഷം ആകുന്നു." (യാക്കോബ് 4:16) "കുരളക്കാർ, ഏഷണിക്കാർ, ദൈവദ്വേഷികൾ, നിഷ്ഠൂരന്മാർ, ഗർവിഷ്ഠന്മാർ, ആത്മപ്രശംസക്കാർ.... ... .....ഈ വക പ്രവർത്തിക്കുന്നവർ . മരണയോഗ്യർ. (റോമർ 1. 30) "ദ്രവ്യാഗ്രഹികളും വമ്പു പറയുന്നവരും അഹങ്കാരികളും ദൂഷകന്മാരും........ ദൈവപ്രിയമില്ലാതെ ഭോഗപ്രിയരായി ഭക്തിയുടെ വേഷം ധരിച്ചു് അതിന്റെ ശക്തി ത്യജിക്കുന്നവരുമായിരിക്കും". (2 തിമോഥെയോസ് 3: 2) ലോകമയന്മാരും ദൈവ സ്നേഹമില്ലാത്തവരുമായ ആളുകളുടെ സ്വഭാവത്തെ വർണ്ണിക്കുന്നിടത്തെല്ലാം "ജീവനത്തിന്റെ പ്രതാപം" അല്ലെങ്കിൽ അഹങ്കാരം ഉൾപ്പെടുത്തിക്കാണുന്നു. ധനത്തിന്റെയും ബാഹ്യമായ മറ്റെല്ലാവിധത്തിലുള്ള ഔന്നത്യത്തിന്റെയും പ്രതാപത്തെ പ്രകടിപ്പിക്കുന്ന അഹങ്കാര മനോഭാവമാണു് ഇവിടെ ചൂണ്ടിക്കാണിക്കുന്നതു്.

ഈ ലോകം നശ്വരമാണെന്നും, ലോകവും അതിന്റെ മോഹങ്ങളും ഒഴിഞ്ഞു പോകുമെന്നും വി. യോഹന്നാൻ നമ്മെ അനുസ്മരിപ്പിക്കുന്നു. എന്നാൽ അതോടൊപ്പം നാം ഓർക്കേണ്ടതായ മറ്റൊരു പരമാർത്ഥം കൂടിയുണ്ടു്. ദൈവത്തിന്റെ അനശ്വരമായ നിത്യ ലോകത്തിന്റെ ഉദ്ദേശങ്ങളെ സഫലമാക്കുവാൻ ഈ ലോകം ഒരുപാധിയാണു്. ഈ ലോകത്തെ നമ്മുടെ സ്വാർത്ഥപരമായ അഭിലാഷസാദ്ധ്യത്തിനായി ഉപയോഗിച്ചാൽ നമ്മുടെ സ്നേഹം ഈലോകത്തോടായിത്തീരും. ദൈവസ്നേഹം നമുക്കു് അസാദ്ധ്യമായിത്തീരുകയും ചെയ്യും. ദൈവത്തിന്റെ ഇഷ്ടം ചെയ്യുന്നവർക്കു് മാത്രമേ നിത്യമായ ജീവിതത്തിനവകാശമുള്ളു.

ഈ ലോകത്തിൽ നമ്മുടെ കണ്ണിനെയും കാതിനെയും ആകർഷിക്കുന്ന അനേകം നല്ല കാര്യങ്ങൾ ഉണ്ടു്. അവയെല്ലാം നമ്മുടെ സന്തോഷത്തിനും സംതൃപ്തിക്കുമായി ദൈവം നിശ്ചയിച്ചിട്ടുള്ളവയാണു്. എന്നാൽ ഒന്നിനും പ്രഥമസ്ഥാനം നൽകുവാൻ ദൈവം അനുവദിച്ചിട്ടില്ല. പ്രഥമസ്ഥാനം ദൈവത്തിനായിരിക്കണം. എപ്പോൾ ദൈവത്തെമറന്നു്, ദൈവത്തി

---

ന്നു വരികയില്ല. ഈ ഒരു ദുർഘടവൈഷമ്യത്തിൽനിന്നു മാറുവാൻ ഓരോ സഭയും വേണ്ട ക്രമീകരണങ്ങൾ ചെയ്യാതെ വ്യക്തിപരമായിത്തോന്നുന്ന അഭിപ്രായങ്ങൾക്കെല്ലാം സഭാപിതാക്കന്മാരെ കോടതി കയറുന്ന സമ്പ്രദായം അവസാനിപ്പിക്കണം. സഭാഭരണത്തിനും, വിശ്വാസ പാലനത്തിനും, സഭയെ നയിക്കുവാനുള്ള സമയവും ശ്രദ്ധയും, കേസിൽ കുരുതി കഴിക്കുവാൻ ഇടയാക്കുന്ന വാസന നിരുത്സാഹപ്പെടണമെങ്കിൽ നീതി ലഭിക്കുമെന്നു വിശ്വാസം ജനിപ്പിക്കത്തക്കവിധത്തിൽ സർവജനസമ്മതമായ ഒരു ഉന്നതാധികാര സമിതി കാര്യക്ഷമമായി പ്രവർത്തിക്കണം. ആ മദ്ധ്യസ്ഥ തീരുമാനത്തിൽ എല്ലാവരും അടങ്ങണം. അതേ ഒരു പോം വഴി കാണുന്നുള്ളു.

യുവജനപംക്തി

# വി. യോഹന്നാൻെറ സുവിശേഷത്തിൻെറ ആദ്യ ഭാഗം

(ടി. സി. ഉമ്മൻ ബി. ഏ. ബി. ഡി.)

ഈ സുവിശേഷത്തിൻെറ ഒന്നാം അദ്ധ്യായം ഒന്നു മുതൽ പതിനെട്ടു വരെയുള്ള വാക്യങ്ങൾ മനസ്സിലാക്കിയാൽ മാത്രമേ ബാക്കിയുള്ള ഭാഗങ്ങൾ ഗ്രഹിക്കുവാൻ സാധിക്കയുള്ളു. ഏതൊരു നിലയിലാണു സുവിശേഷത്തെ നാം സ്വീകരിക്കേണ്ടതെന്നും അതിനെ അഭിമുഖീകരിക്കേണ്ട വീക്ഷണകോണം ഏതെന്നും വ്യക്തമാക്കിയിരിക്കുന്നതു് ഈ ഭാഗത്താണു്. തത്തുല്യമായ ചില ഭാഗങ്ങൾ മർക്കോ. 1. 1—13 വരെയുള്ള വാക്യങ്ങളിൽ കാണുന്നുണ്ടു്. യോഹന്നാൻസ്നാപകൻെറ മാനസാന്തരപ്രസംഗങ്ങളും മാമ്മോദീസായും പഴയനിയമ പ്രവചനങ്ങളുടെ ഒരു പൂർത്തീകരണമായി നമ്മുടെ കർത്താവിൻെറ വരവിനുവേണ്ടിയുള്ള ഒരു ഒരുക്കമായി, വി. മർക്കോസ് ഈ ഭാഗത്തെ ചിത്രീകരിച്ചിരിക്കുന്നു. ഈ ഭാഗത്തുള്ള മറെറാരു പ്രധാന സംഗതി യേശുക്രിസ്തുവിൻെറ ദൈവിക സ്വഭാവവും അനീതിയുമായുള്ള പോരാട്ടം വ്യക്തമാക്കിയിരിക്കുന്നുവെന്നുള്ളതാണു്. വി. യോഹന്നാൻെറ സുവിശേഷത്തിൻെറ ആദ്യത്തെ 18 വാക്യങ്ങളുടെ ഉദ്ദേശവും ഏതാണ്ടിതുതന്നെയാണു്. കുറേക്കൂടി ആഴമായി പരിശോധിക്കുവാൻ വി. യോഹന്നാൻ ശ്രമിക്കുന്നുണ്ടെന്നുമാത്രം 6, 8, 15 എന്നീ വാക്യങ്ങളിൽ നമ്മുടെ കർത്താവിനു പിതാവായ ദൈവത്തോടും സൃഷ്ടിയോടും മനുഷ്യ വർഗ്ഗത്തോടും തൻെറ സ്വന്തജനമായ യഹൂദന്മാരോടു പ്രത്യേകമായും ഉള്ള ബന്ധം എന്താണെന്നു കാണിച്ചിരിക്കുന്നു. യേശുക്രിസ്തുവിനെക്കുറിച്ചു പറയുവാൻ സഹായകമായി വി. യോഹന്നാൻ സ്വീകരിച്ചിരിക്കുന്ന വാക്കു logos എന്നുള്ള ഗ്രീക്കുപദമാണു്. ആദ്യത്തെ 18 വാക്യങ്ങൾക്കുശേഷം കർത്താവിനെക്കുറിക്കുവാൻ ഈ പദം ഉപയോഗിക്കുന്നില്ലെങ്കിലും എഴുത്തുകാരൻെറ മനസ്സിൽ ആ ആശയംതന്നെയാണുള്ളതെന്നു സ്പഷ്ടമാണു്. യഹൂദന്മാരുടെ ചിന്താഗതി അനുസരിച്ചു ദൈവത്തിൻെറ വചനം, അഥവാ യഹോവ തൻെറ സുശക്തമായ തീരുമാന ശക്തിയുടെ (will) പ്രകടനമാണു്. ഈ വചനമാണു ലോകത്തെ സൃഷ്ടിക്കയും പരിപാലിക്കയും ചെയ്യുന്നതു്. നമ്മുടെ മനസ്സിലുള്ള തീരുമാനങ്ങളാണല്ലോ എപ്പോഴും വചനരൂപമായി പുറത്തേക്കു വരുന്നതു്. അതുപോലെ ദൈവിക മനസ്സിലുള്ള കാര്യങ്ങൾ പ്രകടമായിക്കാണുന്നതു വചനമായ കർത്താവിൽക്കൂടിയാണു്. (സങ്കീ. 33. 6, കൊലോ. 1. 17 ഇവ കാണുക) മനുഷ്യൻെറ ധാർമ്മികപ്രമാണങ്ങളും വചനമായ ദൈവത്തിലാണു് അധിഷ്ഠിതമായിരിക്കുന്നതു്. (ഫിലി. 2. 5, കൊലോ. 3. 17) പിൽക്കാലത്തുള്ള യഹൂദ ചിന്താഗതിയനുസരിച്ചു് ഈ "വചനം" ദൈവത്തിൻെറ "ജ്ഞാനം" (wisdom) മായിത്തീന്നു. ദൈവത്തിനു പ്രവർത്തിക്കുവാനുള്ള ഒരു ഏജൻറായിട്ടാണു് ഈ ജ്ഞാനത്തെ അവർ കണ്ടതു്. അതുകൊണ്ടു് അതു ദൈവത്തിൽനിന്നും വ്യത്യസ്തമാണെന്നു് അവർ കാണിച്ചിരുന്നു. യഹൂദ ചിന്താഗതിയും യവനായ ചിന്താഗതിയും കൂട്ടിക്കലത്തുവാൻ ശ്രമിച്ച ഫൈലോ "വചന"മെന്നും "ജ്ഞാന"മെന്നുമുള്ള യഹൂദ ചിന്താഗതിയോടുകൂടി ഗ്രീക്കുഭാഷയിൽ logos-നുള്ള അർത്ഥവും കൂട്ടിക്കലർത്തിയാണു വ്യാഖ്യാനങ്ങൾ നൽകിയതു്.

വി. യോഹന്നാൻ ദൈവത്തിൻെറ ദൂതിൻെറ ഒരു ആകെത്തുക എന്നുള്ള അർത്ഥത്തിലാണു logos എന്ന പദം ഉപയോഗിച്ചിരിക്കുന്നതു്. ഈ ദൂതിൽക്കൂടി ദൈവം തന്നിൽത്തന്നെ നമുക്കു വെളിപ്പെടുത്തിത്തരികയും നാം അനുസരിക്കേണ്ട നിയമങ്ങൾ നമുക്കു പ്രദാനം ചെയ്യുകയും ചെയ്യുന്നു. 5. 24 കൂടാതെ പഴയനിയമത്തിൽ ദൈവം തന്നത്താൻ വെളിപ്പെടുത്തുന്നതിൻെറ ഒരു പൂർത്തീകരണമെന്ന നിലയിലാണു ക്രിസ്തുവിൽക്കൂടി അന്ത്യമായി താൻ വെളിപ്പെടുത്തുന്നതു്. (14. 23, 17. 14, 17. 7) കർത്താവു വചനം മാത്രമല്ല, അതിൻെറ തത്വംകൂടിയാണു്. 17. 17-ൻെറ വെളിച്ചത്തിൽ 14. 6—ൽ ഞാൻ തന്നെ വഴിയും സത്യവും ജീവനുമാകുന്നു എന്ന കർത്താവിൻെറ വാക്കുകൾ വളരെ സാരവത്താണു്. സത്യമായ വചനങ്ങൾ താൻ പറയുന്നുവെന്നു മാത്രമല്ല, താൻതന്നെ സത്യമാകുന്നു. അതുപോലെതന്നെ ജീവനെപ്പററി 6. 53—ലും 10.10—ലും കാണുന്നു. 11. 25—ലും 14. 6—ലും താൻതന്നെ ജീവനാകുന്നു. വഴിയും സത്യവും ജീവനുമായ ക്രിസ്തുവിൻെറ യഥാർത്ഥ രൂപം തൻെറ വചനങ്ങളിൽക്കൂടി നാം മനസ്സിലാക്കുന്നു. ഈ വചനം പരിപൂർണ്ണമായി ദൈവികമാണെങ്കിൽ, ക്രിസ്തു ദൈവത്തിൻെറ വചനമാണെങ്കിൽ, താൻ പരിപൂർണ്ണമായി തന്നെത്തന്നെയും തൻെറ ദൂതിനേയും ശിഷ്യന്മാർക്കു നൽകിയിട്ടുണ്ടെങ്കിൽ അവരിൽക്കൂടി ലോകം അതു മനസ്സിലാക്കിയിട്ടുണ്ടെങ്കിൽ മനുഷ്യനു ലഭിക്കാവുന്ന സാദ്ധ്യതകൾക്കു അറുതി നിശ്ചയിക്കാവുന്നതല്ല.

റോമ. 8.31, 32,1.കൊരി, 3.21,22

---

നു നൽകേണ്ട പ്രഥമസ്ഥാനം മറേറതിനെങ്കിലുംനാം നൽകുന്നുവോഅപ്പോൾ അതു നമ്മെ ലോകമയന്മാരാക്കിത്തീർക്കുന്നു. നമുക്കെല്ലാവക്കും ഏതെങ്കിലും വിധത്തിലുള്ള സ്ഥാനമോ, ശക്തിവിശേഷങ്ങളോ, നമ്മുടേതെന്നു അഭിമാനിക്കാവുന്ന കാര്യങ്ങളോ ഉണ്ടായിരിക്കാം—വിദ്യാഭ്യാസം, ശ്രേഷ്ഠകുടുംബപാരമ്പര്യങ്ങൾ, ധനം, സംസ്ക്കാരം, സഭയിലെ അംഗത്വം, ബുദ്ധിശക്തി, ഏതെങ്കിലും പ്രത്യേകവാസനകൾ, ആത്മീയദാനങ്ങൾ. ഇവ മൂലം നമുക്കു് അഹംഭാവവും അഹങ്കാരവും ഉണ്ടാകുന്നെങ്കിൽ അതാണു് "ജീവിതത്തിൻെറ പ്രതാപം" ഈ അഹങ്കാര മനോഭാവത്തിൽ നിന്നൊഴിഞ്ഞു ജീവിക്കുക വളരെ പ്രയാസമാണു്. എങ്കിലും അസാദ്ധ്യമല്ല. നാം എത്രമാത്രം ദൈവത്തെ ദസ്നഹിക്കുകയും ദൈവത്തോടു് അടുത്തു ജീവിക്കുകയും ചെയ്യുന്നുവോ അത്രമാത്രം അഹംഭാവം കൈവെടിയുവാൻ നാം പ്രാപ്തരായിത്തീരും. നമ്മുടെ കർത്താവിൻെറ വിനയ സ്വഭാവം നമ്മുടേതാക്കുവാൻ നാം ഉററു ശ്രമിക്കണം. അതിനു പരിശുദ്ധാത്മാവായ ദൈവം നമ്മെ സഹായിക്കട്ടെ.

—0—

# വേദവായനക്കുറിപ്പുകൾ

നാലാം സുവിശേഷം.
തിങ്കൾ. 21: 15—17

കർത്താവു പത്രോസിനെ ആ പേരു പറഞ്ഞു വിളിക്കാതെ, യോഹന്നാന്റെ മകനായ ശീമോനേ എന്നു വിളിക്കുന്നതു് പത്രോസിന്റെ (പാറയുടെ) ഉറപ്പില്ലായ്മ മൂന്നു പ്രാവശ്യത്തെ തള്ളിപ്പറച്ചിൽ കൊണ്ടു വ്യക്തമായിട്ടുള്ളതുകൊണ്ടാണു്.

നാമും നമ്മുടെ പ്രവൃത്തികളാൽ കർത്താവിനെ മൂന്നല്ല മുപ്പതു പ്രാവശ്യവും ദിവസേന തള്ളിപ്പറഞ്ഞുകൊണ്ടാണിരിക്കുന്നതു്. പ്രത്യേകിച്ചും സഭയിൽ ആത്മീകമായ ചുമതലകൾ നൽകപ്പെട്ടിട്ടുള്ളവർ. എങ്കിലും കർത്താവു് നമ്മോടോരോരുത്തരോടും ഇന്നും പറഞ്ഞുകൊണ്ടിരിക്കുകയാണു് "മകനേ, നീയെന്നെ സ്നേഹിക്കുന്നുണ്ടോ? എങ്കിൽ നിന്റെ സ്വന്തം ഭാവിയേയും ഗുണത്തേയും അന്വേഷിക്കുന്നതിൽ നിമഗ്നനായിരിക്കാതെ എന്റെ ആടുകൾക്കു് ആത്മീയ പോഷണം നൽകുക എന്നു്."

ചൊവ്വാ. 21. 17—19

മീൻ പിടിച്ചുകൊണ്ടിരുന്ന പ്രവൃത്തി പകുതിയാക്കിയിട്ടു്, വസ്ത്രം ധരിച്ചു അരയും കെട്ടി കരയ്ക്കു കയറിയ പത്രോസ് ശ്ലീഹായോടു് ഇപ്പോൾ നാഥനരുളിച്ചെയ്യുന്നു. "ഇനിയിങ്ങനെ നിന്റെ ജോലി ഇടക്കിട്ടിട്ടു് ഓടിപ്പോകുന്ന ആ ചെറുപ്പത്തിന്റെ ചോരത്തിളപ്പുകൊണ്ടുള്ള സമ്പ്രദായം നിറുത്തണം. നീ ഇന്നു മുതൽ സ്വതന്ത്രനല്ല. എന്റെ നുകത്തിൻ കീഴിൽ നിന്റെ കഴുത്തു് നീ വെയ്ക്കണം. അവസാനം എനിക്കു വേണ്ടി നിന്റെ കൈകാലുകൾ കുരിശിൽ നിവർത്തുവെച്ചു് മററുള്ളവർ നിന്നെ ക്രൂശുമരത്തിൽ കെട്ടും. അതുവരെ നീയെന്നെ സേവിക്കണം.

നമ്മിലോരോരുത്തരേയും ദൈവം വിളിക്കുന്നതു ഇതു പോലെ ആജീവനാന്തമുള്ള അനുസരണത്തിൽ തന്നെ സേവിക്കുന്നതിനാണു്.

ബുധൻ 21 15—19 (തുടർച്ച)

ഈ ഭാഗത്തെ ആസ്പദമാക്കി റോമൻ കത്തോലിക്കാ സഭ പഠിപ്പിക്കുന്നതു് കർത്താവു സ്വർഗ്ഗാരോഹണത്തിനു മുൻപായി പത്രോസിനെ ആടുകളുടെ ഇടയനായി നിയമിച്ചുവെന്നും, ഒരാട്ടിൻകൂട്ടത്തിനു ഒരാട്ടിടയൻ മാത്രമേ നിയമിക്കപ്പെട്ടിട്ടുള്ളുവെന്നുമാണു്. പ. പത്രോസിനു് അപ്പോസ്തോലവൃന്ദത്തിന്റെ നേതൃത്വം പലപ്പോഴും നൽകപ്പെട്ടുകയോ അല്ലെങ്കിൽ പ. പത്രോസ് ആ സ്ഥാനത്തെ സ്വയം എടുക്കുകയോ ചെയ്തിട്ടുണ്ടെന്നതിനെപ്പററി വിവാദമൊന്നുമില്ല. പക്ഷേ ഇവിടെ പ. പത്രോസിനു് പ്രത്യേകതയേതെങ്കിലു മുണ്ടെങ്കിൽ താൻ മാത്രമേ കർത്താവിനെ മൂന്നു പ്രാവശ്യം പരസ്യമായി തള്ളിപ്പറഞ്ഞുള്ളു വെന്നതാണു്. നാലാം സുവിശേഷം എഴുതപ്പെടുന്ന കാലത്തു്, ഒരു സഭാംഗത്തെ സഭയിൽ നിന്നും ബഹിഷ്കരിക്കുന്ന ഒരു മഹാ പാപമായിരുന്നു തള്ളിപ്പറയുകയെന്നതു്. അങ്ങിനെയുള്ള ഒരു മഹാ പാപിയെ ദൈവം ഇടയസ്ഥാനത്തു് പുനരവരോധിക്കുന്നുവെന്നുള്ളതിൽ പ. പത്രോസിന്റെ സ്ഥാനമല്ല, പ്രത്യുത ദൈവത്തിന്റെ കരുണയുടെ അഗാധതയാണു് വെളിവാകുന്നതു്. ആ കാരുണ്യം കൊണ്ടാണു് തന്നെ അനുഗമിച്ചു കൊള്ളുവാൻ താൻ പ. പത്രോസിനെ വീണ്ടും അനുവദിക്കുന്നതു്.

വ്യാഴം. 21: 20–23

പ. പത്രോസിന്റെ മരണത്തിന്റെ സമ്പ്രദായത്തെപ്പററി നമ്മുടെ കർത്താവു് പ്രവചിച്ചു കഴിഞ്ഞയുടനെയും ശ്ലീഹാക്കു് മററുള്ളവരുടെ കാര്യമന്വേഷിക്കുന്നതിനാണു് തിരക്കു്. ആടുകളെ മാത്രം മേയിച്ചാൽപ്പോരാ മററാട്ടിടയന്മാരെക്കൂടി നയിക്കുവാനാണു് അദ്ദേഹത്തിന്റെ ശ്രമം. അതുകൊണ്ടാണു് നാഥൻ കശർനമായി പറയുന്നതു്, മററുള്ളവരുടെ കാര്യമന്വേഷിച്ചു് പ്രമാണിയാകുവാൻ നിൽക്കാതെ, നീ എന്നെ അനുഗമിക്കുക എന്നു്. തന്നെ അനുഗമിക്കുവാനുള്ള മഹത്തായ ഭാഗ്യം ലഭിച്ചിട്ടുള്ളവരാണു് സഭാംഗങ്ങളായ നാമെല്ലാവരും. പക്ഷേ നാം കാര്യസ്ഥന്മാരായിത്തീരുവാൻ ശ്രമിക്കുമ്പോൾ കർത്താവിനെ അനുഗമിക്കുവാൻ നമുക്കു് സാദ്ധ്യമാകാതെ പോകുന്നു.

തന്നെ തള്ളിപ്പറയുന്ന നമ്മെയോരോരുത്തരേയും തന്നെ അനുഗമിക്കുവാനാഹ്വാനം ചെയ്യുന്ന ഈ അതീവകാരുണ്യവാനായ നാഥനെ നമുക്കനുധാവനം ചെയ്യാം.

വെള്ളി. 21: 20–24.

കർത്താവിന്നു് വേണ്ടി മരിക്കുവാൻ മാത്രമല്ല, കർത്താവിനു് വേണ്ടി ജീവിക്കുവാൻ കൂടിയാണു് നാം വിളിക്കപ്പെട്ടിട്ടുള്ളതു്. എല്ലാവരും രക്തസാക്ഷികളാകണമെന്നില്ല, എന്നാൽ എല്ലാവരും അനുഗാമികളാകണം. വി. യോഹന്നാൻ ശ്ലീഹാ നൂറുവയസ്സുവരെ ജീവിച്ചുവെന്നാണു് പാരമ്പര്യം. ശ്ലീഹന്മാരിൽ സ്വാഭാവിക മരണം പ്രാപിച്ചയാൾ താൻ മാത്രമാണു്. ദീർഘമായ ഒരു ജീവിതം നാഥന്റെ സേവനത്തിൽ കഴിച്ചു് തന്റെ അഗാധമായ സ്നേഹത്തിൽ വളർന്ന ആ പുണ്യ പുരുഷൻ തന്റെ വാർദ്ധക്യത്തിന്റെ പരിപക്വതയിലെഴുതിയ ഈ സുവിശേഷം, ഇന്നും അനേകരെ കർത്തൃസന്നിധിയിലേക്കാനയിച്ചുകൊണ്ടു് സാഹിത്യത്തിലെ കോഹിനൂറായി നിലകൊള്ളുന്നു. ഈ പൂജ്യഗ്രന്ഥം നമ്മെയും നാഥന്റെ സ്നേഹത്തിലേക്കടുപ്പിക്കട്ടെ.

ശനി. 21: 24–25.

ഒരു പക്ഷേ സഭയുടെ ഔദ്യോഗികമായ ഒരു അംഗീകരണമായിരിക്കാം 24-ാം വാക്യത്തിൽ നാം കാണുന്നതു്. പാരമ്പര്യപ്രകാരം, അന്നു ജീവിച്ചിരുന്ന ശ്ലീഹന്മാരെല്ലാവരും കൂടി യോജിച്ചു് ഒരു സുവിശേഷമെഴുതുവാൻ വേണ്ടി വി. യോഹന്നാനെ ചുമ

നിഖ്യാവിശ്വാസപ്രമാണം. 28

# തന്റെ രാജ്യത്തിനവസാനമില്ലാത്തവൻ

(റവ. ഡീക്കൻ എം. വി. ജോർജ് എം. എ. എസ്. ടി എം.)

അപ്പോസ്തോലിക വിശ്വാസപ്രമാണത്തിലെ "ഞാൻ പരിശുദ്ധാത്മാവിലും പരിശുദ്ധ കാതോലികസഭയിലും പരിശുദ്ധന്മാരുടെ സംസർഗ്ഗത്തിലും പാപമോചനത്തിലും ശരീരത്തിന്റെ പുനരുത്ഥാനത്തിലും നിത്യജീവനിലും വിശ്വസിക്കുന്നു" എന്ന ഭാഗത്തിൽ ഉൾക്കൊള്ളുന്ന ആറു സംഗതികൾ കുറേക്കൂടി വിശദമായി നിഖ്യാവിശ്വാസപ്രമാണത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. കൂടാതെ അതിൽ ഇല്ലാത്ത ഒരു വിഷയമാണ് ദൈവരാജ്യം അഥവാ യേശുക്രിസ്തുവിന്റെ രാജ്യം എന്നുള്ളത്. പഴയനിയമത്തിൽ മ്ശിഹായെക്കുറിച്ചുണ്ടായിരുന്ന പ്രതീക്ഷയുടെ അവിഭാജ്യഘടകമായിരുന്ന ഒന്നത്രെ ദാവീദിന്റെ സിംഹാസനത്തിൽ അവൻ രാജാവായി വാഴും എന്നത്. റോമാനുകത്തിൽ നിന്നും യഹൂദജാതിയെ വീണ്ടെടുത്തു യെറുശലേമിൽ സിംഹാസനസ്ഥനായി യേശുക്രിസ്തു നീതിയോടുകൂടെ രാജ്യം ഭരിക്കുമെന്നും അപ്പോൾ ചില പ്രത്യേക പദവികൾ ലഭിക്കുമെന്നും യാക്കോബും യോഹന്നാനും പോലും പ്രതീക്ഷിച്ചിരുന്നു. എന്നാൽ എന്റെ രാജ്യം ഐഹികമല്ല എന്ന പല്ലവിയോടുകൂടി ഒരാദ്ധ്യാത്മികസാമ്റാജ്യമത്രെ യേശുക്രിസ്തു സ്ഥാപിച്ചത്. ഇരുപതിൽ പരം ദൃശ്യ സാമ്റാജ്യങ്ങളും സംസ്കാരങ്ങളും ഉദിച്ചസ്തമിച്ചതായി അർനോൾഡ് ടോയിൻബി എന്ന സുപ്രസിദ്ധ ചരിത്രകാരൻ ചൂണ്ടിക്കാണിച്ചിരിക്കുന്നു. അതുപോലെയുള്ള ഒരു നശ്വരസാമ്രാജ്യം യേശുക്രിസ്തു സ്ഥാപിക്കാതിരുന്നതിൽ നമുക്കു സന്തോഷത്തിനേ അവകാശമുള്ളു. താൻ സ്ഥാപിച്ച രാജ്യത്തിനു താഴെ പറയുന്ന പേരുകൾ പുതിയ നിയമത്തിൽ കാണുന്നു.

(1) സ്വർഗ്ഗരാജ്യം വി: മത്തായിയുടെ സുവിശേഷത്തിൽ 30-ൽപരം പ്രാവശ്യം ഈ പദപ്രയോഗം കാണുന്നുണ്ട്. മറ്റു സിനോപ്റ്റിക് സുവിശേഷകന്മാർ ദൈവരാജ്യമെന്നു ഏതിനെപ്പറ്റി പറഞ്ഞിരുന്നുവോ അതിനെപ്പറ്റിയാണ് വിഃ മത്തായിയുടെ സുവിശേഷത്തിൽ പറഞ്ഞിരിക്കുന്നത്. ക്രിസ്തുവിന്റെ രാജ്യം സ്വർഗ്ഗീയമാണെന്നും അതിന്റെ ഉറവ താഴെയല്ല, പിന്നെയോ മീതെയാണെന്നും അതിന്റെ സ്വഭാവം സ്വർഗ്ഗീയമായതാണെന്നും പ്രസ്തുത പദപ്രയോഗം വ്യക്തമാക്കുന്നു. നാലുപ്രാവശ്യം ദൈവരാജ്യമെന്നു വി: മത്തായി പറയുന്നുണ്ട്. എന്റെ പിതാവിന്റെ രാജ്യം (മത്തായി 36, 29) മർക്കോസ് 14. 25, ലൂക്കോസ് 22. 16) എന്നു വി: മത്തായിയിൽ പറഞ്ഞിരിക്കുന്നതു തന്നെ 'ദൈവരാജ്യമെന്നു മറ്റു രണ്ടു സുവിശേഷകന്മാർ പാഞ്ഞിരിക്കുന്നു.

(2) ദൈവരാജ്യം. വി. മർക്കോസും വി. ലൂക്കോസും സാധാരണയായി ദൈവരാജ്യമെന്ന പദപ്രയോഗമാണുപയോഗിച്ചിരിക്കുന്നത്. നിന്റെ രാജ്യം വരേണമേ എന്ന കർത്തൃപ്രാർത്ഥന ഓരോ ക്രിസ്ത്യാനിയും അനുദിനം പ്രാർത്ഥിക്കുമ്പോൾ അന്തമില്ലാത്ത ഈ നിത്യരാജ്യത്തിനു വേണ്ടിയത്രെ ദൈവത്തോടപേക്ഷിക്കുന്നത്. യോഹന്നാൻ മാംദാനായുടേയും യേശുമശിഹായുടേയും പ്രസംഗങ്ങളിൽ കേൾവിക്കാരെ മാനസാന്തരത്തിലേക്കു ക്ഷണിച്ചുകൊണ്ടിരുന്നത് ഈ ദൈവരാജ്യത്തിന്റെ സാമീപ്യം പറഞ്ഞായിരുന്നല്ലോ. യോഹന്നാന്റെ സുവിശേഷത്തിൽ നമ്മുടെ കർത്താവ് നിക്കോദീമോസിനോടുള്ള സംഭാഷണത്തിൽ പുതുതായി ജനിച്ചില്ല എങ്കിൽ ദൈവരാജ്യം കാണ്മാൻ ആർക്കും കഴികയില്ല എന്നരുളിച്ചെയ്തതും (യോഹന്നാൻ 3. 3, 5) സത്യ അനുതാപം കൂടാതെ ദൈവരാജ്യത്തിന്റെ അംശിയാകാൻ സാധിക്കുകയില്ല എന്നാ വലിയ സത്യം പ്രസ്പഷ്ടമാക്കുവാനായിരുന്നു.

(3) "എന്റെ രാജ്യം" നമ്മുടെ കർത്താവു പീലാത്തോസിന്റെ മുമ്പാകെ വിസ്തരിക്കപ്പെട്ടപ്പോൾ എന്റെ രാജ്യം എങ്ങനെയുള്ളതാണെന്നു വിവരിച്ചതു ഇപ്രകാരമാണ്. "എന്റെ രാജ്യം ഐഹികമല്ല, എന്റെ രാജ്യം ഐഹികം ആയിരുന്നു എങ്കിൽ എന്നെ യഹൂദന്മാരുടെ കയ്യിൽ ഏല്പിക്കാതവണ്ണം എന്റെ ചേവകർ പോരാട്ടമായിരുന്നു". (യോഹന്നാൻ 18. 36) പിതാവും പുത്രനും ഒന്നാകയാലത്രെ പിതാവിന്റെ രാജ്യത്തെ എന്റെ രാജ്യമെന്നും യേശുമ്ശിഹാ വിളിച്ചിരിക്കുന്നത്.

(4) നിത്യജീവൻ. സിനോപ്റ്റിക് സുവിശേഷങ്ങളിൽ ദൈവരാജ്യം എന്നു പറഞ്ഞിരിക്കുന്നതു തന്നെയാണ് വി. യോഹന്നാന്റെ സുവിശേഷത്തിൽ നിത്യജീവനായി വ്യവഹരിക്കപ്പെട്ടിരിക്കുന്നത്. തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചു പോകാതെ നിത്യജീവൻ പ്രാപിക്കും എന്നുള്ളതിനു പകരം ദൈവരാജ്യം പ്രാപിക്കും എന്നു പറഞ്ഞാലും ആശയം വിഭിന്നമല്ല. വീണ്ടും ജനനംകൊണ്ടു ലഭിക്കുന്നത് എന്താണെന്ന ചോദ്യത്തിനു നിത്യജീവൻ എന്നോ ദൈവരാജ്യം എന്നോ ഏതു മറുപടി പറഞ്ഞാലും ആശയത്തിനു വ്യത്യാസമില്ല. എബ്രായ ലേഖന കർത്താവു "ഇളകാത്തരാജ്യം" (എബ്രായർ 12. 28) എന്നു പറഞ്ഞിരിക്കുന്നതും നിത്യജീവനെക്കുറിച്ചു തന്നെയാണ്. നീതികെട്ടവർ വിഗ്രഹാരാധനക്കാർ, മോഷ്ടാക്കൾ, മന്ത്രവാദികൾ, മുതലായവർ ദൈവരാജ്യം അവകാശമാക്കുകയില്ലെന്നു വി. പൗലൂസ്ശ്ലീഹാ പറഞ്ഞിട്ടുള്ളതു (1കൊരി 6. 9, ഗലാത്യർ 5. 21, എഫെസ്യർ 5. 5) നിത്യജീവനെ അവകാശമാക്കുകയില്ല എന്ന അർത്ഥത്തിലാണ്.

ഈ രാജ്യം ഏതു? ഒരു രാജാവിന്റെ സമ്പൂർണ്ണ ഭരണത്തിൻകീഴിൽ ഉള്ളതാണല്ലോ അവന്റെ രാജ്യം. ഇതുപോലെ യേശുക്രിസ്തുവി

---

തലപ്പെട്ടതിയെന്നും അദ്ദേഹമെഴുതിയതു മറ്റു ശിഷ്യന്മാർ അംഗീകരിച്ചെന്നുമാണ്. എന്നാൽ വി. യോഹന്നാനാണിതെഴുതിയതെങ്കിൽ ആ കാലത്തു പത്രോസിന്റേയും യാക്കോബിന്റേയും മറ്റു എല്ലാ ശ്ലീഹന്മാരുടേയും മരണം കഴിഞ്ഞിരുന്നുവെന്നു വേണം വിചാരിക്കുവാൻ. ഞങ്ങളെന്നും ഞാനെന്നുമുള്ള പദങ്ങൾ നാലാം സുവിശേഷത്തിൽ സമങ്ങളാണ്. സഭയുടെ സാക്ഷ്യമായി ഈ ഗ്രന്ഥത്തെ നാം കരുതണം. വിശ്വാസിയുടെ വിശ്വാസത്തെ ഉറപ്പിക്കുവാനും അവിശ്വാസിയിൽ വിശ്വാസമുണർത്തുവാനും ഈ തിരുവെഴുത്ത് എന്നെന്നും സഹായിക്കട്ടെ.

(അടുത്തയാഴ്ച വി. അപ്പോസ്തല പ്രവൃത്തികളുടെ പഠനമാരംഭിക്കുന്നതാണ്)

ന്റെ തിരുഹിതം ചോദ്യം ചെയ്യപ്പെടാതെ നടക്കുവാൻ ആരെല്ലാം തങ്ങളെത്തന്നെ വിധേയരാക്കിയിട്ടുണ്ടോ, അങ്ങനെയുള്ളവരുടെ ഉള്ളിൽ ദൈവരാജ്യം ഉണ്ടു്. അതുകൊണ്ടത്രെ ദൈവരാജ്യം നിങ്ങളിൽ എന്നു കർത്താവു പറഞ്ഞിരിക്കുന്നതു്. പൗലൂസ് ശ്ലീഹായും ദൈവരാജ്യം ഭക്ഷണവും പാനീയവുമല്ല, നീതിയും സമാധാനവും പരിശുദ്ധാത്മാവിൽ സന്തോഷവും അത്രേ. (റോമർ 14, 17) എന്നു പറഞ്ഞിരിക്കുന്നതു് ഈ അർത്ഥത്തിലാണു്. നിങ്ങൾ ദൈവത്തിന്റെ ആലയമല്ലോ—യേശുക്രിസ്തു ഭരിക്കുവാൻ ആകാംക്ഷിക്കുന്ന ഒരു വലിയ സാമ്രാജ്യമത്രേ ഒരു മനുഷ്യന്റെ മനസ്സ്. An introverted or extroverted personality can be modified into the kigdom of God if he becomes a christoverted personality.

(സ്വാർത്ഥലോലുപനോ വെറും പരകാര്യപ്രവീണനോ ആയ മനുഷ്യൻ മനസ്സുമാററമുണ്ടായിട്ടിട്ട് യേശുക്രിസ്തുവിങ്കലേക്കു തിരിക്കപ്പെട്ട മനസ്സുള്ളവനായിത്തീരുമ്പോൾ അവനിൽ ദൈവരാജ്യം ആരംഭിക്കുന്നു.) ഈ വ്യക്തിപരമായ വ്യാഖ്യാനം കൊണ്ടു മാത്രം ദൈവരാജ്യത്തിന്റെ അർത്ഥം പൂർത്തിയാകുന്നില്ല. ഇന്നു ലോകത്തിൽ ദൈവരാജ്യത്തിന്റെ സ്ഥാനത്തു കാണുന്നതു് യേശുക്രിസ്തുവിന്റെ സഭയാണു്. തലയുടെ അനുശാസനങ്ങൾ അനുവർത്തിക്കുന്ന ശരീരംപോലെ യേശുക്രിസ്തുവാകുന്ന രാജാവിന്റെ തിരുഹിതം നിർവഹിക്കുന്ന തിരുസഭയത്രേ തന്റെ രാജ്യം. വീണ്ടെടുക്കപ്പെട്ടവരുടെ സമൂഹമാകുന്ന സഭ ദൈവഭരണത്തിനു തന്നെത്തന്നെ വിധേയമാക്കുന്നിടത്തോളം മാത്രമേ ഈ വലിയ പേരിനു അർഹയാകുന്നുള്ളു. മേൽപ്പറഞ്ഞ രണ്ടു വ്യാഖ്യാനങ്ങൾക്കു ഉപരിയായി ദൈവരാജ്യത്തിന്റെ സമ്പൂർണ്ണത കർത്താവിന്റെ പുനരാഗമനത്തിനു ശേഷം സംഭവിക്കാനിരിക്കുന്നതേയുള്ളു. തനിക്കായി കാത്തിരിക്കുന്ന വ്രതന്മാരെ കൂട്ടിച്ചേർത്ത ശേഷം രാജ്യം പിതാവിനെ ഏൽപ്പിക്കുന്നതും അപ്പോൾമാത്രം ദൈവരാജ്യം അതിന്റെ പൂർത്തീകരണത്തിൽ എത്തിച്ചേരുന്നതുമത്രേ. ഞാൻ പുതിയോരാകാശവും പുതിയൊരു ഭൂമിയും കണ്ടു എന്നു വെളിപ്പാട്ടു പുസ്തകത്തിൽ പറഞ്ഞിരിക്കുന്നതു തന്റെ രാജ്യത്തിനവസാനമില്ലാത്തവൻ സ്ഥാപിക്കുവാനിരിക്കുന്ന സ്വർഗ്ഗീയ രാജ്യത്തെക്കുറിച്ചത്രേ.

സഭയും ദൈവരാജ്യവും തമ്മിലുള്ള ബന്ധം ശരീരവും ആത്മാവും പോലെയുള്ള ഒന്നാണു്. സഭയെക്കൂടാതെ ദൈവരാജ്യമില്ല, ദൈവരാജ്യം കൂടാതെ സഭയുമില്ല. ഇവയിൽ ഒന്നു് മറെറാന്നിനു മീതെയാണെന്നു പറവാൻ സാധ്യമല്ല. കടുകുമണിയുടെയും പുളിച്ച മാവിന്റെയും വീശപ്പെട്ട വലയുടെയും രഹസ്യമായി രാപ്പകൽ വളരുന്ന വിത്തിന്റെയും ഒളിച്ചുവയ്ക്കപ്പെട്ട നിധിയുടേയും ഉപമകളെല്ലാം തന്നെ സഭയേക്കുറിച്ചും ദൈവരാജ്യത്തെക്കുറിച്ചും അന്വത്ഥമത്രേ. രണ്ടും ക്രമപ്രവൃദ്ധമായി വളർന്നുകൊണ്ടിരിക്കുന്നുവെന്നു മാത്രമല്ല രണ്ടിന്റേയും പൂർത്തീകരണം ഇനിയും അവശേഷിക്കുന്നേയുള്ളു. കൊയ്ത്തുകാലംവരെ കളയും വിത്തും ഒരുമിച്ചു വളരുവാൻ അനുവദിക്കുന്ന കൃഷിക്കാരൻ കോതമ്പു കളപ്പുരയിൽ കൂട്ടുകയും കളകൾ അഗ്നിക്കിരയാക്കുകയും ചെയ്യുന്നതുവരെ അൽപ്പം അവ്യക്താവസ്ഥ നിലനിൽക്കുമെങ്കിലും കാലസമ്പൂർണ്ണതയിൽ രാജാധിരാജാവും കർത്താധികർത്താവുമായവൻ തന്റെ ആത്മീയ രാജ്യം അതിന്റെ യഥാർത്ഥരൂപത്തിൽ തന്നെ സംസ്ഥാപിക്കുന്നതായിരിക്കും. ദാനിയേൽ പ്രവചനത്തിൽ കാണുന്ന കൈതൊടാത്ത കല്ലത്രെ ഈ ദൈവരാജ്യം. തിരുമനസ്സുകൊണ്ടു നോക്കിക്കൊണ്ടിരിക്കുമ്പോൾ കൈതൊടാത്ത ഒരു കല്ലു പറിഞ്ഞു വന്നു ബിംബത്തെ ഇരുമ്പും കളിമണ്ണുംകൊണ്ടുള്ള കാലിൽ അടിച്ചു തകർത്തുകളഞ്ഞു.—— ——...ബിംബത്തെ അടിച്ച കല്ലു ഒരു മഹാപർവതമായിത്തീർന്നു ഭൂമിയിൽ ഒക്കെയും നിറഞ്ഞു. (ദാനിയേൽ 2. 34 33) ഇതിന്റെ ഉൽഭവം ദൈവത്തിൽത്തന്നെ ആയതുകൊണ്ടത്രേ ഇതിനെ കൈതൊടാത്ത കല്ല് എന്നു പറഞ്ഞിരിക്കുന്നതു്. അസ്സീറിയായേയും ബാബിലോണിയായേയും മേദ്യപാർസ്യരാജ്യങ്ങളേയും ഗ്രീക്കുസാമ്രാജ്യത്തേയും റോമാസാമ്രാജ്യത്തേയും തകർത്തതും ഇവയുടെ എല്ലാം അവശിഷ്ടംകൊണ്ടു് അദൃശ്യമായ ഒരു സ്നേഹസാമ്രാജ്യം കെട്ടിപ്പടുക്കുന്നതുമായ സ്വർഗ്ഗീയ കല്ല് അഥവാ സ്വർഗ്ഗത്തിൽനിന്നുവന്ന രാജാവത്രേ നമ്മുടെ കർത്താവും രക്ഷിതാവുമായ യേശുമശിഹാ. അവന്റെ സാമ്രാജ്യം ആരംഭിച്ചിട്ടു 19 നൂററാണ്ടു മാത്രം കഴിഞ്ഞിരിക്കുന്നു. എന്നാൽ അനേകപക്ഷികൾ അതിന്റെ ശിഖരങ്ങളിൽ ആശ്വാസം കണ്ടെത്തുവാനും അനേക പാന്ഥന്മാർക്കു തണൽ നൽകുവാനും ഈ രാജ്യമാകുന്ന വൃക്ഷത്തിനു സാധിച്ചിട്ടുണ്ടു്. പാതാള ഗോപുരങ്ങൾ ഈ രാജ്യത്തോടു പ്രബലപ്പെടുകയില്ല. എന്തുകൊണ്ടെന്നാൽ മാനുഷികകരങ്ങളല്ല ഇതിനെ നിർമ്മിച്ചുകൊണ്ടുവരുന്നതു്. ദൈവം ശില്പിയായി നിർമ്മിച്ചതും അടിസ്ഥാനമിട്ടതുമായ നഗരം (എബ്രായർ 11:10

Licence No. 498 Dated 20-8-1946 M.Reg. 5286

# THE CHURCH WEEKLY

## വാർത്തകളും കുറിപ്പുകളും

1917—ലെ റഷ്യൻ കമ്മ്യൂണിസ്റ്റ് വിപ്ലവത്തിനു ശേഷമാണ് റഷ്യയിൽ യഥാർത്ഥ മതസ്വാതന്ത്ര്യം ലഭിച്ചതെന്നും അടുത്ത കാലത്തു റഷ്യയിലെ പള്ളികളിൽ വളരെയധികം ഭക്തജനങ്ങൾ തിങ്ങിക്കൂടുന്നുണ്ടെന്നും റഷ്യയിലെ വിവിധ ക്രിസ്തീയ സഭാവിഭാഗങ്ങളുടെ ഒരു പ്രതിനിധിസംഘം ബ്രിട്ടനിലെ അവരുടെ സന്ദർശന സഞ്ചാരവേളയിൽ പ്രസ്താവിക്കുകയുണ്ടായി. മതവിരുദ്ധ മനോഭാവ വളർച്ചയ്ക്കു വേണ്ടി കമ്മ്യൂണിസ്റ്റ് പത്രങ്ങൾ ശ്രമം നടത്തിയെന്നു മുമ്പൊരിക്കൽ എഴുതിയിരുന്നതു വായനക്കാർ സ്മരിക്കുമല്ലോ. മനുഷ്യനിൽ അന്തർലീനമായി സ്ഥിതിചെയ്യുന്ന ദൈവവിശ്വാസത്തെ നിർമ്മാർജ്ജനം ചെയ്യുന്നതിനു മാനുഷിക ഹസ്തങ്ങൾ എത്ര ബലഹീനമാണ്! ഇംഗ്ലണ്ടിലെ സാധാരണ ജനങ്ങളിൽ ഒരു നല്ല പങ്കും പണ്ഡിതന്മാരിൽ ഒരു ചെറിയ പങ്കും മതകാര്യങ്ങളിൽ ഔത്സുക്യം പ്രകടിപ്പിക്കുന്നില്ല എന്നു അവിടം ഈയിടെ സന്ദർശിച്ചവർ പറയുന്നുണ്ട്. കേരളത്തിലെ ക്രിസ്തീയസഭയിലെ സ്ഥിതിയും ഇതുതന്നെയാണെന്നു വിദേശികൾ വിധിച്ചാൽ ആരും അപ്പീലു കൊടുക്കുമെന്നു തോന്നുന്നില്ല.

### പുതിയൊരു സമുദായക്കേസ്

ശ്രീ. കെ. എൻ. ഡാനിയേൽ മത്തോമ്മാ വലിയ മെത്രാപ്പോലീത്തായും അഖിലലോക സഭാകൗൺസിലിന്റെ ആറദ്ധ്യക്ഷന്മാരിൽ ഒരാളുമായ മോസ്റ്റ് റവ. യൂഹാനോൻ മാർത്തോമ്മാതിരുമേനിയേയുംമറ്റും പ്രതികളാക്കികോട്ടയം ജില്ലാക്കോടതിയിൽ ജൂലൈ29-ാംനു ഒരു കേസ് ഫയലാക്കിയിരിക്കുന്നു. വഴക്കുകൾ ഇല്ലാതെ പുരോഗമിച്ചുകൊണ്ടിരുന്ന ഒരുസമുദായം ഇതെങ്ങനെയാണഭിമുഖീകരിക്കുന്നതെന്നു ക്രൈസ്തവലോകം വീക്ഷിച്ചുകൊണ്ടിരിക്കുകയാണ്. സമുദായത്തിലെ പല ഇടവകകളും അടിയന്തിരയോഗങ്ങൾ കൂടി കേസിൽ പ്രതിഷേധവും മറ്റും രേഖപ്പെടുത്തിക്കൊണ്ടിരിക്കുന്നു.

ഒരിക്കലും നശിക്കുന്നതല്ല. തന്റെ രാജ്യത്തിനവസാനമില്ലാത്തവൻ മരണത്തെ ജയിച്ചവനായ യേശുക്രിസ്തുവത്രേ. അവനിൽ ഞാൻ വിശ്വസിക്കുന്നു.

## ഓർത്തഡോക്സ് വൈദിക സിമ്മനാരി

**ഓഗസ്റ്റ് 14—ാംനു കാണിക്കശേഖരം എടുക്കുന്നു**

പ. കാതോലിക്കാബാവാ തിരുമേനിയുടെ ഒരു കല്പനയിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു.—

നമ്മുടെ വൈദികസെമിനാരിക്കു വേണ്ടി 1954 ആഗസ്റ്റ് പതിനഞ്ചാം തീയതി എല്ലാപള്ളികളും എടുത്ത കാണിക്കശേഖരം സാമാന്യം വിജയകരമായിരുന്നു എന്നറിയുന്നതിൽ നാം സന്തോഷിക്കുന്നു. അതിന്റെ കണക്ക് വൈദികസെമിനാരി പ്രിൻസിപ്പാൾ എല്ലാവർക്കും അയച്ചിട്ടുണ്ട്. ഈ വർഷം നമ്മുടെ സെമിനാരിയിൽ 32 വാദ്യാർത്ഥികൾ പഠിക്കുന്നുണ്ട്. ഇതു കഴിഞ്ഞ വർഷത്തെ അപേക്ഷിച്ച് അഞ്ചുപേർ കൂടുതലാണ്. അവരുടെ താമസസൗകര്യങ്ങൾക്കായുള്ള പണികൾ പൂർത്തിയായിട്ടില്ലെങ്കിലും ക്ലാസ്സുകൾ ഒരു വിധം നടന്നുപോകുന്നു. നമ്മുടെ ഭാവി പട്ടക്കാരെപരിശീലിപ്പിക്കുന്ന വൈദികസെമിനാരി നമ്മുടെ സഭയുടെ കേന്ദ്രസ്ഥാപനമാണ്. പണക്കുറവുകൊണ്ട് അതിന്റെ പുരോഗതി തടയപ്പെട്ടുകൂടാ. വിദേശങ്ങളിലെ മിഷ്യൻവയലുകളിലേക്കും പട്ടക്കാരെ അയയ്ക്കേണ്ട ഒരു കാലഘട്ടമാണല്ലോ ഇത്. അതിനാൽ നിങ്ങൾ എല്ലാവിധത്തിലും വൈദികസെമിനാരിയെ പ്രോത്സാഹിപ്പിച്ചും സഹായിച്ചും കൊണ്ടിരിക്കണം. കേന്ദ്രത്തിൽനിന്നു നൽകുന്ന തുക സെമിനാരിയുടെ ആവശ്യങ്ങൾക്കു മതിയാകാത്തതുകൊണ്ട് പ്രതിവർഷം സെമിനാരിക്കു വേണ്ടി എല്ലാ പള്ളിക്കാരും ഒരു ഞായറാഴ്ചത്തെ പ്രത്യേക കാണിക്ക നൽകേണ്ടതാണ്. ഈ വർഷം 6000 രൂപാ കൂടെയാണ് ആവശ്യമുള്ളത്. അതിനാൽ ഈ ഓഗസ്റ്റ് 14-ാം തീയതി ഞായറാഴ്ചയോ, അന്നു തവണയില്ലാത്ത പള്ളികൾ അതിനടുത്തു തവണ വരുന്ന ഞായറാഴ്ചയോ, ഉത്സാഹമായി കാണിക്ക പിരിച്ചെടുക്കണമെന്നും, പിരിഞ്ഞുകിട്ടുന്ന തുക നമ്മുടെ അത്താനാസ്യോസ് മെത്രാച്ചന്റെ പേർക്ക് പ്രിൻസിപ്പാൾ, ഓർത്തഡോക്സ് വൈദികസെമ്മിനാരി, കോട്ടയം എന്ന വിലാസത്തിൽ താമസം വിനാ അയച്ചുകൊടുക്കണമെന്നും നാം താല്പര്യപ്പെടുന്നു.



Printed and Published by N.M. Abarham B. A. at the Malayala Manorama Press, Kottayam.